ദാദാ ഭഗവാൻ

വിശദീകരിച്ചിരിക്കുന്നതു പോലെ

## ലളിതവും ഫലപ്രദവുമായ മാർഗ്ഗത്തിലൂടെ

# ആത്മ സാക്ഷാത്ക്കാരം

Malayalam

ദാദാ ഭഗവാൻ

വിശദീകരിച്ചിരിക്കുന്നതു പോലെ

ലളിതവും ഫലപ്രദവുമായ മാർഗ്ഗത്തിലൂടെ

# ആത്മസാക്ഷാത്ക്കാരം

(Self – Realization)

മൂലരൂപം ഗുജറാത്തിയിലാണ്.
അതിന്റെ ഇംഗ്ലീഷ് വിവർത്തനം ഈ മാർഗ്ഗം പിന്തുടരുന്നവർ നടത്തിയിട്ടുള്ളതാണ്.
ഈ മലയാളം വിവർത്തനത്തിന് ഇംഗ്ലീഷ് വിവർത്തനമാണ് അവലംബിച്ചിട്ടുള്ളത്.

# ത്രിമന്ത്രം







നമോ വീതരാഗായ
നമോ അരിഹന്താണം
നമോ സിദ്ധാണം
നമോ ആയരിയാണം
നമോ ഉവ്വജ്ജായാണം
നമോ ലോ യേ സവ്വ സാഹ്ലണം
എസോ പഞ്ച നമുക്കാരോ
സവ്വ പാവാപ്പനാസണോ
മംഗളാണം ച സവ്വേശിം
പഠമം ഹവായ് മംഗളം [1]
ഓം നമോ ഭഗവതേ വാസുദേവായ [2]
ഓം നമഃ ശിവായ [3]

ജയ് സത് ചിത് ആനന്ദ്.



# ആരാണ് ദാദാ ഭഗവാൻ?

1958 ജൂൺ മാസത്തിലെ ഒരു സായാഹ്നം, ഏകദേശം ആറുമണിക്ക്, സൂറത്ത് റെയിൽവേ സ്റ്റേഷനിലെ കോലാഹലങ്ങൾക്കിടയിൽ, ഒരു ബെഞ്ചിലിരിക്കെ, '**ദാദാ ഭഗവാൻ**' അംബാലാൽ മുൽജിഭായ് പട്ടേലിന്റെ വിശുദ്ധ ശരീരത്തിനുള്ളിൽ പൂർണ്ണമായി പ്രകടമായി. ആത്മീയതയുടെ ശ്രദ്ധേയമായ ഒരു പ്രതിഭാസം പ്രകൃതി വെളിപ്പെടുത്തി! ഒരു മണിക്കൂറിനകം, പ്രപഞ്ചത്തിന്റെ ദർശനം അദ്ദേഹത്തിന് അനാച്ഛാദനം ചെയ്യപ്പെട്ടു! 'ആരാണ് നാം? ആരാണ് ദൈവം? ആര് ലോകം പരിപാലിക്കുന്നു? എന്താണ് കർമ്മം? എന്താണ് മോക്ഷം?' എന്നു തുടങ്ങിയ എല്ലാ ആത്മീയമായ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ പൂർണ്ണമായും അദ്ദേഹത്തിന് വ്യക്തമായി.

ആ സായാഹ്നത്തിൽ അദ്ദേഹം നേടിയത്, വെറും രണ്ട് മണിക്കൂർ കൊണ്ട് തന്റെ യഥാർത്ഥ ശാസ്ത്ര പരീക്ഷണത്തിലൂടെ (*ജ്ഞാന വിധി*) മറ്റുള്ളവർക്ക് പകർന്നു നൽകി! ഇതിനെ *അക്രം* പാത എന്ന് വിളിക്കുന്നു. *ക്രമം* എന്നാൽ ക്രമാനുഗതമായി, പടിപടിയായി കയറുക എന്നാണ് അർത്ഥമാക്കുന്നത്, *അക്രം* എന്നാൽ പടികളില്ലാത്ത, കുറുക്കുവഴി, എലിവേറ്റർ പാത!

ദാദാ ഭഗവാൻ ആരാണെന്ന് അദ്ദേഹം തന്നെ മറ്റുള്ളവരോട് വിശദീകരിക്കും, "നിങ്ങളുടെ മുന്നിൽ കാണുന്നയാൾ ദാദാ ഭഗവാനല്ല. ഞാൻ *ജ്ഞാനി പുരുഷൻ* ആണ്, ഉള്ളിൽ പ്രകടമായത് പതിന്നാലു ലോകങ്ങളുടെയും നാഥനായ ദാദാ ഭഗവാനാണ്. അദ്ദേഹം നിങ്ങളുടെ ഉള്ളിലും, എല്ലാവരുടെയും ഉള്ളിലും ഉണ്ട്. അദ്ദേഹം നിങ്ങളുടെ ഉള്ളിൽ പ്രകടമാകാതെ വസിക്കുന്നു, എന്നാൽ ഇവിടെ [എ. എം. പട്ടേലിനുള്ളിൽ], അദ്ദേഹം പൂർണ്ണമായും പ്രത്യക്ഷനായി! ഞാൻ, സ്വയം, ദൈവമല്ല (*ഭഗവാൻ*); എന്റെ ഉള്ളിൽ പ്രകടമായ ദാദാ ഭഗവാനെയും ഞാൻ വണങ്ങുന്നു.

# ആത്മജ്ഞാനം നേടുന്നതിന് ഇപ്പോഴുള്ള കണ്ണി

1958 ൽ ആത്മജ്ഞാനം ലഭിച്ചതിനു ശേഷം, പരമപൂജ്യനായ ***ദാദാ ഭഗവാൻ*** (ദാദാശ്രീ) ആത്മീയ പ്രഭാഷണങ്ങൾ നടത്തുന്നതിനും ആത്മീയ അന്വേഷകർക്ക് ആത്മജ്ഞാനം നല്കുന്നതിനുമായി ദേശീയവും അന്തർദേശീയവുമായ യാത്രകൾ നടത്തി.

അദ്ദേഹത്തിന്റെ ജീവിതകാലത്തു തന്നെ, ദാദാജി പൂജ്യ ഡോ. നീരുബെൻ അമീനിന് (നീരുമാ) മറ്റുള്ളവർക്ക് ആത്മജ്ഞാനം നല്കുന്നതിനുള്ള സിദ്ധികൾ നല്കിയിരുന്നു. അതേ പോലെ, ദാദാശ്രീ നശ്വര ശരീരം വെടിഞ്ഞതിനു ശേഷം പൂജ്യ നീരുമാ ആത്മീയാന്വേഷകർക്ക് സത്സംഗങ്ങളും ആത്മജ്ഞാനവും, ഒരു നിമിത്തം എന്ന രീതിയിൽ നല്കിക്കൊണ്ടിരുന്നു. സത്സംഗങ്ങൾ നടത്തുന്നതിനുള്ള ആത്മീയ സിദ്ധികൾ പൂജ്യ ദീപക് ഭായ് ദേശായിക്കും ദാദാജി നല്കിയിരുന്നു. ഇപ്പോൾ പൂജ്യ നീരുമയുടെ അനുഗ്രഹത്തോടെ പൂജ്യ ദീപക് ഭായ് ആത്മജ്ഞാനം നല്കുന്നതിനുള്ള നിമിത്തമായി ദേശീയവും അന്തർദേശീയവുമായ യാത്രകൾ നടത്തിവരുന്നു.

ആത്മ ജ്ഞാനത്തിനു ശേഷം, ആയിര കണക്കിന് ആത്മീയ അന്വേഷകർ ബന്ധന മുക്തരായി സ്വതന്ത്രമായ അവസ്ഥയിൽ നില നില്ക്കുകയും ലൗകികമായ ഉത്തര വാദിത്തങ്ങൾ നിറവേറ്റുന്നതിന് ഇടക്കു തന്നെ ആത്മ അനുഭവത്തിൽ സ്ഥിതി ചെയ്യുകയും ചെയ്യുന്നു

# ഈ വിവർത്തനത്തെക്കുറിച്ചുള്ള കുറിപ്പ്

ജ്ഞാനി പുരുഷൻ, അംബലാൽ എം. പട്ടേൽ, സാധാരണയായി 'ദാദാശ്രീ' അല്ലെങ്കിൽ 'ദാദാ' എന്നും അറിയപ്പെടുന്നു, ആത്മീയ അഭിലാഷികൾ ചോദിക്കുന്ന ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങളുടെ രൂപത്തിൽ ആത്മീയ പ്രഭാഷണങ്ങൾ നടത്തി. ഈ പ്രഭാഷണങ്ങൾ ഗുജറാത്തി ഭാഷയിൽ പൂജ്യ ഡോ. നിരുബെൻ അമീൻ റെക്കോർഡ് ചെയ്ത് പുസ്തകങ്ങളാക്കി.

തന്റെ സത്സംഗങ്ങളും ആത്മസാക്ഷാത്കാര ശാസ്ത്രത്തെക്കുറിച്ചുള്ള അറിവും ഓരോ വാക്കിനും മറ്റൊരു ഭാഷയിലേക്ക് വിവർത്തനം ചെയ്യുക അസാധ്യമാണെന്ന് ദാദാശ്രീ പറഞ്ഞിരുന്നു, കാരണം ഈ പ്രക്രിയയിൽ ചില അർത്ഥങ്ങൾ നഷ്ടപ്പെടും. അതിനാൽ, ആത്മസാക്ഷാത്കാരത്തിന്റെ ‘അക്രം ശാസ്ത്രം’ കൃത്യമായി മനസ്സിലാക്കാൻ, ഗുജറാത്തി പഠിക്കേണ്ടതിന്റെ പ്രാധാന്യം അദ്ദേഹം ഊന്നിപ്പറഞ്ഞു.

എന്നിരുന്നാലും, ആത്മീയ അന്വേഷകർക്ക് ഒരു പരിധിവരെ പ്രയോജനം നേടാനും പിന്നീട് അവരുടെ സ്വന്തം പ്രയത്നത്തിലൂടെ പുരോഗതി നേടാനും തന്റെ വാക്കുകൾ മറ്റ് ഭാഷകളിലേക്ക് വിവർത്തനം ചെയ്യാൻ ദാദാശ്രീ തന്റെ അനുഗ്രഹം നൽകി. ഈ പുസ്തകം ഒരു അക്ഷരീയ വിവർത്തനമല്ല, എന്നാൽ അദ്ദേഹത്തിന്റെ യഥാർത്ഥ സന്ദേശത്തിന്റെ സത്ത സംരക്ഷിക്കാൻ വളരെയധികം ശ്രദ്ധ ചെലുത്തിയിട്ടുണ്ട്.

ആത്മീയ പ്രഭാഷണങ്ങൾ ഗുജറാത്തിയിൽ നിന്ന് വിവർത്തനം ചെയ്യപ്പെടുകയും തുടരുകയും ചെയ്യുന്നു. ചില ഗുജറാത്തി പദങ്ങൾക്ക്, അർത്ഥം അറിയിക്കാൻ നിരവധി വിവർത്തന പദങ്ങളോ വാക്യങ്ങളോ ആവശ്യമാണ്, അതിനാൽ കൂടുതൽ നന്നായി മനസ്സിലാക്കുന്നതിനായി വിവർത്തനം ചെയ്ത വാചകത്തിൽ നിരവധി ഗുജറാത്തി പദങ്ങൾ നിലനിർത്തിയിട്ടുണ്ട്. ഗുജറാത്തി പദം

ആദ്യമായി ഉപയോഗിക്കുന്നിടത്ത്, അത് ഇറ്റാലിക് ചെയ്യുന്നു, തുടർന്ന് പരാൻതീസിസിൽ അതിന്റെ അർത്ഥം വിശദീകരിക്കുന്ന ഒരു വിവർത്തനം. തുടർന്ന്, തുടർന്നുള്ള വാചകത്തിൽ ഗുജറാത്തി വാക്ക് മാത്രമേ ഉപയോഗിച്ചിട്ടുള്ളൂ. ഇത് രണ്ട് മടങ്ങ് പ്രയോജനം നൽകുന്നു; ആദ്യം, വിവർത്തനത്തിന്റെയും വായനയുടെയും എളുപ്പം, രണ്ടാമതായി, ഈ ആത്മീയ ശാസ്ത്രത്തെ കൂടുതൽ ആഴത്തിൽ മനസ്സിലാക്കാൻ നിർണായകമായ ഗുജറാത്തി വാക്കുകൾ വായനക്കാരനെ കൂടുതൽ പരിചിതമാക്കുക. ചതുരാകൃതിയിലുള്ള ബ്രാക്കറ്റുകളിലെ ഉള്ളടക്കം, യഥാർത്ഥ ഗുജറാത്തി ഉള്ളടക്കത്തിൽ ഇല്ലാത്ത കാര്യത്തെക്കുറിച്ച് കൂടുതൽ വ്യക്തത നൽകുന്നു.

അദ്ദേഹത്തിന്റെ അറിവിന്റെ സത്ത, ലോകത്തിന് മുന്നിൽ അവതരിപ്പിക്കാനുള്ള എളിയ ശ്രമമാണിത്. ഈ വിവർത്തനം വായിക്കുമ്പോൾ, എന്തെങ്കിലും വൈരുദ്ധ്യമോ പൊരുത്തക്കേടോ ഉണ്ടെങ്കിൽ, അത് വിവർത്തകരുടെ തെറ്റാണ്, തെറ്റായ വ്യാഖ്യാനം ഒഴിവാക്കാൻ ജീവിച്ചിരിക്കുന്ന ജ്ഞാനിയെക്കൊണ്ട് കാര്യത്തെക്കുറിച്ചുള്ള ധാരണ വ്യക്തമാക്കണം.

# അക്രം വിജ്ഞാനം

## (Self Realization)

## ആത്മ - സാക്ഷാത്കാരത്തിന് ലളിതവും ഫലപ്രദവുമായ മാർഗ്ഗം

### (1) മനുഷ്യ ജീവിതത്തിന്റെ ലക്ഷ്യമെന്താണ്?

ഈ ജീവിതം ആകെ 'തകർന്നു' പോയിരിക്കുകയാണ്. എന്തിനാണ് ഈ ജീവിതം നയിക്കുന്നത് എന്നു പോലും ഒരാൾക്ക് അറിയില്ല. ലക്ഷ്യരഹിതമായ ജീവിതം കൊണ്ട് ഒരു അർത്ഥവുമില്ല. പണം സമ്പാദിക്കുന്നു, ഭക്ഷണം ആസ്വദിക്കുന്നു, ദിവസം മുഴുവൻ വ്യസനിച്ചു കൊണ്ടിരിക്കുകയും ചെയ്യുന്നു. അത് എങ്ങനെ ജീവിതത്തിന്റെ ലക്ഷ്യമാകും? നിങ്ങൾക്ക് ലഭിച്ച ഈ മനുഷ്യ ജീവിതം എങ്ങനെ വ്യർത്ഥം ആക്കാതിരിക്കാൻ കഴിയും? മനുഷ്യനായി ജനിച്ചാൽ ലക്ഷ്യത്തിൽ എത്താൻ ഒരാൾ എന്താണ് ചെയ്യേണ്ടത്? നിങ്ങൾക്ക് ലൗകിക സന്തോഷവും ഭൗതിക സുഖവും വേണമെങ്കിൽ, ഉള്ളത് മറ്റുള്ളവർക്ക് നൽകണം.

ഒരൊറ്റ വാക്യത്തിലൂടെ ഈ ലോകത്തിന്റെ നിയമം പഠിക്കുക. ഈ ലോകത്തിലെ സകല മതങ്ങളുടേയും സത്ത്, നിങ്ങൾക്ക് സന്തോഷം ആണ് വേണ്ടത് എങ്കിൽ മറ്റുള്ളവർക്ക് സന്തോഷം നല്കുക, നിങ്ങൾക്ക് വിഷമം ആണ് വേണ്ടത് എങ്കിൽ മറ്റുള്ളവരെ വേദനിപ്പിക്കുക, എന്നതാണ്. നിങ്ങൾക്ക് അനുയോജ്യം ആയത് ചെയ്യുക. "പാവങ്ങൾ ആയ ഞങ്ങൾ മറ്റുള്ളവരെ എങ്ങനെ സഹായിക്കും'' എന്ന് ചിലർ ചോദിക്കും. നിങ്ങൾ ദരിദ്രർ ആണ് എങ്കിലും മറ്റുള്ളവരെ സന്തോഷിപ്പിക്കാൻ ഉള്ള മാർഗ്ഗങ്ങൾ ഉണ്ട്. അത് സഹായ മനോഭാവത്തിലൂടെയാണ്. നിങ്ങൾ അവർക്ക് വേണ്ടി

ആവശ്യം ഉള്ള കാര്യങ്ങൾ ചെയ്തു കൊടുക്കും, ഉപദേശങ്ങൾ നല്കും, അങ്ങനെ പലതും സാധിക്കും. മറ്റുള്ളവരെ സഹായിക്കാൻ പല വഴികളും ഉണ്ട്.

**രണ്ടു തരം ലക്ഷ്യങ്ങൾ: ലൗകികവും മോക്ഷവും**

രണ്ടുതരം ലക്ഷ്യങ്ങൾ തീരുമാനിക്കപ്പെടേണ്ടതായി ഉണ്ട്. [ആദ്യത്തേത്,] ഒരു ജീവിയും വേദനിക്കാൻ ഇട വരാത്ത തരത്തിൽ നിങ്ങൾ നിങ്ങളുടെ ജീവിതം നയിക്കണം എന്നതാണ്. ആത്മാവിനെ നേടാൻ സഹായിക്കുന്നവരുടെ കൂട്ടത്തിൽ വേണം നിങ്ങൾ ജീവിക്കാൻ (സത്സംഗം). നല്ല മനുഷ്യരുടെ കൂട്ടത്തിൽ വേണം ജീവിക്കാൻ. ചീത്ത ആളുകളുമായുള്ള കൂട്ടുകെട്ട് (കുസംഗം) പരമാവധി ഒഴിവാക്കണം. അതായിരിക്കണം ലക്ഷ്യം. [ രണ്ടാമത്തെ ലക്ഷ്യമായി,] നിങ്ങൾ ഒരു ജീവിച്ചിരിക്കുന്ന (പ്രത്യക്ഷമായ) ജ്ഞാനിപുരുഷനെ (പൂർണ്ണ ആത്മജ്ഞാനം നേടി, അത് മറ്റുള്ളവർക്ക് പറഞ്ഞുകൊടുക്കാനും മറ്റുള്ളവർക്ക് ആത്മജ്ഞാനം നല്കാനും കഴിവുള്ള ആൾ) കണ്ടുമുട്ടാൻ ഇടയായാൽ, അദ്ദേഹത്തിന്റെ സത്സംഗത്തിൽ (ആത്മീയ കൂട്ടായ്മ) കഴിയുക. ഇതിലൂടെ നിങ്ങളുടെ എല്ലാ ലക്ഷ്യവും സഫലം ആകും, നിങ്ങളുടെ എല്ലാ പ്രശ്നങ്ങളും പരിഹരിക്കപ്പെടും. [മോക്ഷം നേടാനും ആവും].

അപ്പോൾ ഒരു മനുഷ്യന്റെ അന്തിമ ലക്ഷ്യം എന്താണ്? **മോക്ഷം** മാത്രമായിരിക്കണം അന്തിമലക്ഷ്യം. നിങ്ങൾക്ക് മോക്ഷം വേണം. വേണ്ടേ? എത്ര കാലം നിങ്ങൾ ലക്ഷ്യം ഇല്ലാതെ അലയും? അനന്ത ജന്മങ്ങളായി നിങ്ങൾ അത് തന്നെയാണ് ചെയ്തുകൊണ്ടിരിക്കുന്നത്. നിങ്ങൾ ഇനി അലയാനായി ഒരു സ്ഥലവും ബാക്കിയില്ല. എന്തുകൊണ്ടാണ് നിങ്ങൾക്ക് ഇത്രയും അനന്തമായ അലച്ചിലിൽ കഷ്ടപ്പെടേണ്ടി വന്നത്? അതിന് കാരണം നിങ്ങൾക്ക് നിങ്ങളുടെ യഥാർത്ഥ ഐഡന്റിറ്റി തിരിച്ചറിയാൻ കഴിഞ്ഞില്ല എന്നതാണ്. **"ഞാൻ ആരാണ്?"** എന്നതിന്റെ ഉത്തരം നിങ്ങൾ അറിഞ്ഞില്ല.

നിങ്ങൾ യഥാർത്ഥത്തിൽ ആരാണ് എന്ന് നിങ്ങൾക്ക് അറിയേണ്ടതില്ലേ? എണ്ണാനാവാത്ത ജീവിതങ്ങളിലൂടെ അനന്തമായി അലഞ്ഞിട്ടും, നിങ്ങൾ യഥാർത്ഥത്തിൽ ആരാണ് എന്നു പോലും നിങ്ങൾക്ക് അറിയില്ല. പണം ഉണ്ടാക്കുക എന്നതു മാത്രമാണോ നിങ്ങളുടെ ജീവിതത്തിന്റെ ഏക ലക്ഷ്യം? നിങ്ങളുടെ മോക്ഷത്തിന് വേണ്ടി നിങ്ങൾ എന്തെങ്കിലും പരിശ്രമം ചെയ്യേണ്ടതില്ലേ? ഒരു മനുഷ്യന് തീർച്ചയായും ഒരു ദൈവമാകാൻ കഴിയും, പരമാത്മാവ് ആകാൻ കഴിയും. സ്വയം, പൂർണ്ണമായ ആത്മാവിനെ (പരമാത്മാവിനെ) നേടുക എന്നതാണ് മനുഷ്യജീവിതത്തിന്റെ അന്തിമ ലക്ഷ്യം.

## മോക്ഷത്തിന്റെ രണ്ട് ഘട്ടങ്ങൾ

**ചോദ്യകർത്താവ്:** സാധാരണയായി, മോക്ഷം എന്നതുകൊണ്ട് ജനനമരണ ചക്രത്തിൽ നിന്നും ഉള്ള മോചനം അതായത് സ്വാതന്ത്ര്യം എന്നാണ് ഞങ്ങൾ അർത്ഥമാക്കുന്നത്.

**ദാദാശ്രീ:** അതെ അത് ശരിയാണ്. എന്നാൽ അത് മോക്ഷത്തിന്റെ അന്തിമ ഘട്ടമാണ്. അത് രണ്ടാം ഘട്ടമാണ്. ഒന്നാം ഘട്ടം മോക്ഷത്തിൽ, ലൗകികമായ പ്രശ്നങ്ങളോടും ദുഃഖങ്ങളോടും ഒപ്പം ഉണ്ടാകുന്ന ആന്തരികമായ അസ്വസ്ഥതകളിൽ നിന്നും നിങ്ങൾക്ക് സ്വാതന്ത്ര്യം അനുഭവപ്പെടുന്നു. എല്ലാ ലൗകിക ദുഃഖങ്ങളിലും ഒരാൾക്ക് നിസ്സംഗത അനുഭവപ്പെടുന്നു. മറ്റുള്ളവർ നിങ്ങൾക്കു മേൽ ഏല്പിക്കുന്ന കഷ്ടപ്പാടുകൾക്ക് നടുവിലും (ബാഹ്യമായ ഘടകങ്ങൾ - ഉപാധി) നിങ്ങൾക്ക് കഷ്ടപ്പാടുകളിൽ നിന്നും മോചനം അനുഭവപ്പെടുന്നു. ആത്മാവിന്റെ ആനന്ദം (സമാധി) അനുഭവപ്പെടുന്നു. അതാണ് ഒന്നാം ഘട്ടം മോക്ഷം. രണ്ടാം ഘട്ടം മോക്ഷം (സ്ഥിരമായ മോക്ഷം), എല്ലാ കർമ്മവും പൂർണ്ണമായി അവസാനിക്കുമ്പോൾ, ഒരാൾ ഭൗതിക ശരീരം ഉപേക്ഷിക്കുമ്പോൾ, സംഭവിക്കുന്നു. അത് ജനന മരണ ചക്രത്തിൽ നിന്നും ഉള്ള മോക്ഷം

ആണ്. ഒന്നാം ഘട്ടം മോക്ഷം ഇവിടെ, ഇപ്പോൾ അനുഭവിക്കേണ്ടത് ആണ്. ഈ ഒന്നാം ഘട്ടം മോക്ഷം ഞാൻ നിരന്തരം അനുഭവിച്ചു കൊണ്ടിരിക്കുന്നു. ലൗകിക കാര്യങ്ങൾക്ക് ഇടക്ക് ഒരാൾ ജീവിച്ചു കൊണ്ട് ഇരിക്കുമ്പോഴും അവയൊന്നും ബാധിക്കാത്ത അവസ്ഥയാണ് മോക്ഷം. അത്തരം ഒരു മോക്ഷ ആവസ്ഥ **അക്രം വിജ്ഞാനത്തിലൂടെ** (ആത്മജ്ഞാനം നേടുന്നതിനുള്ള ചവിട്ടുപടിയില്ലാത്ത മാർഗ്ഗം) സാധ്യമാണ്!

## [2] ആത്മ - സാക്ഷാത്ക്കാരത്തിലൂടെ അനന്തമായ പരമാനന്ദത്തിന്റെ നേട്ടം

എല്ലാ ജീവികളും എന്താണ് അന്വേഷിച്ചു കൊണ്ടിരിക്കുന്നത്? അവർ സന്തോഷമാണ് തേടുന്നത്, പക്ഷേ ആ സന്തോഷം ഒരു നിമിഷം പോലും കൈവരുന്നില്ല. ആളുകൾ വിവാഹങ്ങളിൽ പങ്കെടുത്താലും നാടകം കാണാൻ പോയാലും അവരുടെ ദുരിതം അനിവാര്യമായും മടങ്ങിവരും. സന്തോഷത്തിനു പിറകെ സന്തോഷമില്ലായ്മയും വരുമ്പോൾ, നിങ്ങൾ എങ്ങനെ ആ സന്തോഷത്തെ സന്തോഷം എന്നു വിളിക്കും? അത് വെറും മിഥ്യാ ഭ്രമത്തിൽ നിന്നും ഉണ്ടാകുന്ന സന്തോഷം ആണ്. സന്തോഷം സ്ഥിരം ആയിരിക്കണം. ഇത് വെറും താല്ക്കാലികം ആയ സന്തോഷം ആണ്, കൂടാതെ അത് സാങ്കല്പികം ആയ സന്തോഷം ആണ്. ഓരോ ജീവാത്മാവും എന്താണ് അന്വേഷിച്ചു കൊണ്ടിരിക്കുന്നത്? അത് സ്ഥിരമായ സന്തോഷമാണ് തേടുന്നത്, അനശ്വരമായ ആനന്ദം. ആളുകൾ വിചാരിക്കുന്നു, "അത് (സന്തോഷം) ഇതിൽ നിന്നും ലഭിക്കും, അതിൽ നിന്നും ലഭിക്കും എന്നെല്ലാം. ഞാൻ ഇത് വാങ്ങും. ഞാൻ അത് ചെയ്യും. ഞാൻ ഒരു ബംഗ്ലാവ് നിർമ്മിക്കും. ഞാൻ ഒരു കാർ വാങ്ങും. അപ്പോൾ ഞാൻ സന്തോഷവാനാവും." അവർ അതെല്ലാം ചെയ്തു കൊണ്ടേ ഇരിക്കുന്നു. എന്നാൽ സന്തോഷം ഒരിക്കലും അവരുടെ വഴിക്ക് വരുന്നില്ല.

അതിനു പകരം അവർ വേദനയുടേയും തിരിച്ചറിവ് ഇല്ലായ്മയുടേയും ചതുപ്പിൽ, ആഴത്തിൽ ആഴത്തിൽ ആണ്ടു പോയ്ക്കൊണ്ടേ ഇരിക്കുന്നു. യഥാർത്ഥ സന്തോഷം, പരമാനന്ദം, അകത്തിരിക്കുന്നു. അത് ആത്മാവിൽ തന്നെ വസിക്കുന്നു. അതുകൊണ്ട് നിങ്ങൾ ആത്മാവിനെ നേടിയാൽ നിങ്ങൾക്ക് [അനശ്വരമായ] ആനന്ദം ലഭിക്കും.

## സന്തോഷവും ദുഃഖവും

എല്ലാവരും സന്തോഷത്തിനായുള്ള അന്വേഷണത്തിലാണ്. എന്നാൽ എന്താണ് സന്തോഷം എന്ന് മനസ്സിലാക്കിയിട്ടുമില്ല. 'പിന്നീട് ദുഃഖമൊന്നും നല്കാത്തത് ആയിരിക്കണം സന്തോഷം'. ഈ ലോകത്തിൽ അത്തരം ഒരു സന്തോഷമുണ്ടെങ്കിൽ അന്വേഷിച്ച് കണ്ടെത്തു. അനശ്വരമായ ആനന്ദം, പരമാനന്ദം, നിങ്ങൾക്കകത്തുണ്ട്. നിങ്ങളുടെ ആത്മാവ് അനന്തമായ പരമാനന്ദത്തിന്റെ ഇരിപ്പിടമാണ്. എന്നിട്ടും നിങ്ങൾ താല്ക്കാലികമായ വസ്തുക്കളിൽ ആനന്ദം തിരയുന്നു!

## സ്ഥിരമായ സന്തോഷത്തിനായുള്ള അന്വേഷണം

ശാശ്വതമായ ആനന്ദം നേടുന്നവനെ സംബന്ധിച്ചിടത്തോളം, ലൗകികമായ കഷ്ടപ്പാടുകൾ അവനെ ബാധിക്കുകയില്ല, അയാൾ സ്വയം മോക്ഷം പ്രാപിക്കുകയും ചെയ്യും. നിത്യാനന്ദം, അതിനെത്തന്നെ മോക്ഷം എന്നു പറയുന്നു. മറ്റേതെങ്കിലും മോക്ഷം കൊണ്ട് എന്ത് പ്രയോജനം? നമുക്ക് പരമാനന്ദം വേണം. നിങ്ങൾക്ക് പരമാനന്ദം ഇഷ്ടമാണോ അല്ലയോ? എന്നോട് പറയൂ.

**ചോദ്യകർത്താവ്:** അതാണ് ഞാൻ കൃത്യമായി അന്വേഷിക്കുന്നത്.

**ദാദാശ്രീ:** അതെ. നിങ്ങൾക്ക് താൽക്കാലികം ആയ സന്തോഷം ആവശ്യം ഇല്ല. ആ സന്തോഷത്തെ ദുരിതം പിന്തുടരുന്നു, അതിനാൽ നിങ്ങൾക്കത് ഇഷ്ടമല്ല.. ശാശ്വതമായ ആനന്ദമുണ്ടെങ്കിൽ പിന്നെ ദുരിതമുണ്ടാവില്ല; നിങ്ങൾക്ക് അത്തരം ആനന്ദം വേണം. ആ പരമാനന്ദം നേടുമ്പോൾ അതിനെ മോക്ഷം എന്നു പറയുന്നു. മോക്ഷത്തിന്റെ അർത്ഥമെന്താണ്? ഉത്തരം, "ലൗകിക ദുരിതങ്ങൾ ഇല്ലാതാകുമ്പോൾ അതിനെ മോക്ഷം എന്ന് വിളിക്കുന്നു!" അത് അല്ലെങ്കിൽ ഈ ലോകത്തിൽ ദുഃഖങ്ങളാൽ ബാധിക്ക പെടാത്ത ആരും തന്നെയില്ല.

ഒന്നാമതായി, ശാസ്ത്രജ്ഞർ പഠിച്ചുകൊണ്ടിരിക്കുന്ന ലോക ശാസ്ത്രമുണ്ട്! രണ്ടാമതായി, ആന്തരിക ശാസ്ത്രമായി കണക്കാക്കപ്പെടുന്ന ഒന്ന്, ഒരുവനെ അവന്റെ ശാശ്വതമായ ആനന്ദം നേടാൻ പ്രാപ്തനാക്കുന്നു. അതിനാൽ ഒരുവനെ തന്റെ നിത്യമായ ആനന്ദം പ്രാപിക്കുന്നതിനെ സ്വയം ശാസ്ത്രം എന്ന് വിളിക്കുന്നു. താൽകാലികമായ ക്രമീകരണങ്ങൾ ഉൾക്കൊള്ളുന്ന സന്തോഷം പ്രദാനം ചെയ്യുമ്പോൾ, അതെല്ലാം ലൗകിക ശാസ്ത്രം എന്ന് അറിയപ്പെടുന്നു. ലൗകിക ശാസ്ത്രം ആത്യന്തികമായി നശിക്കുകയും അത് നാശം വരുത്തുകയും ചെയ്യുന്നു. ഈ ***അക്രം വിജ്ഞാനം*** ശാശ്വതമാണ്, അത് ഒരാളെ അനശ്വരൻ ആക്കുന്നു !

## [3] "ഞാനും" "എന്റേയും" വേറെ വേറെയാണ്

## ജ്ഞാനി പുരുഷൻ ശരിയായ പരിഹാരം നല്കുന്നു

"ഞാൻ" ദൈവം (ആത്മാവ്) ആണ്. "എന്റെ" എന്നത് മിഥ്യ ബന്ധമാണ് (മായ). 'എന്റെ' എന്നത് 'ഞാൻ' എന്നതിന് ആപേക്ഷികമാണ്. "ഞാൻ" യഥാർത്ഥം ആണ്. [യഥാർത്ഥ] സ്വത്വത്തിന്റെ ഗുണങ്ങൾ 'ഞാൻ' എന്നതിലേക്ക് പ്രൊജക്റ്റ് ചെയ്യപ്പെടുകയാണെങ്കിൽ പോലും, നിങ്ങളുടെ ഊർജ്ജം

വളരെയധികം വർദ്ധിക്കും. ജ്ഞാനിയില്ലാതെ യഥാർത്ഥ ആത്മാവ് നേടാനാവില്ല; എന്നിരുന്നാലും, 'ഞാൻ', 'എന്റെ' എന്നിവ തികച്ചും വ്യത്യസ്തമാണ്. ഇന്ത്യക്ക് പുറത്തുള്ളവർ ഉൾപ്പെടെ എല്ലാവരും ഇത്രമാത്രം മനസ്സിലാക്കിയാൽ അവരുടെ പ്രശ്നങ്ങൾ ഗണ്യമായി കുറയും. ഇതൊരു [ആത്മീയ] ശാസ്ത്രമാണ്. അക്രം വിജ്ഞാനത്തിന്റെ ആത്മീയ ഗവേഷണത്തിന്റെ തികച്ചും സവിശേഷമായ ഒരു സമീപനമാണിത്. 'ഞാൻ' എന്നത് സ്വയത്തിന്റെ സ്വാഭാവിക അവസ്ഥയാണ്, എന്നാൽ 'എന്റെ' എന്നത് ഉടമസ്ഥതയുടെ ഒരു ബോധമാണ്.

## "ഞാനും" "എന്റേയും" വേർതിരിക്കു

ഒരു "അരിപ്പ" കൊണ്ട് "ഞാനും" "എന്റേയും" വേർതിരിക്കാൻ പറഞ്ഞാൽ നിങ്ങൾക്ക് അതിന് കഴിയുമോ? 'ഞാൻ', 'എന്റെ' എന്നിങ്ങനെ വേർതിരിക്കുന്നത് മൂല്യവത്താണോ അല്ലയോ? താമസിയാതെ അല്ലെങ്കിൽ പിന്നീട്, നിങ്ങൾ ഇത് അറിയേണ്ടതുണ്ട്, അല്ലേ! 'ഞാൻ', 'എന്റെ' എന്നിങ്ങനെ വേർതിരിക്കുക. പാലിൽ നിന്ന് ക്രീമിനെ വേർതിരിക്കുന്ന ഒരു ‘സെപ്പറേറ്റർ’ ഉള്ളതുപോലെ, ഇത് [‘ഞാൻ’, ‘എന്റെ’] വേർതിരിക്കുക.

ഇപ്പോൾ നിങ്ങൾ "എന്റെ" എന്നതിലൂടെ ആണോ തിരിച്ച് അറിയ പെടുന്നത്? "ഞാൻ" ഒറ്റക്കാണോ? അതോ അതിന്റെ കൂടെ "എന്റേയും" ഉണ്ടോ?

**ചോദ്യകർത്താവ്:** "എന്റെ" എപ്പോഴും അതിനോടൊപ്പം ഉണ്ട്.

**ദാദാശ്രീ:** "എന്റെ" എന്നതിന്റെ കീഴെ വരുന്നത് എന്തൊക്കെയാണ്?

**ചോദ്യകർത്താവ്:** എന്റെ വീടും അതിന്റെ ഉള്ളിൽ ഉള്ളത്

മുഴുവനും.

**ദാദാശ്രീ:** അവയെല്ലാം നിങ്ങളുടേതായി [സ്വന്തം] കണക്കാക്കുന്നുണ്ടോ? പിന്നെ ഭാര്യ ആരുടേതാണ്?

**ചോദ്യകർത്താവ്:** അവളും എന്റെയാണ്.

**ദാദാശ്രീ:** പിന്നെ ഈ കുട്ടികൾ?

**ചോദ്യകർത്താവ്:** അവരും എന്റെയാണ്.

**ദാദാശ്രീ:** ഈ വാച്ചോ?

**ചോദ്യകർത്താവ്:** അതും എന്റെയാണ്.

**ദാദാശ്രീ:** പിന്നെ ഈ കൈകൾ, ആരുടെ കൈകളാണ് അവ?

**ചോദ്യകർത്താവ്:** അവയും എന്റെയാണ്.

**ദാദാശ്രീ:** പിന്നെ നിങ്ങൾ പറയും, "എന്റെ തല, എന്റെ ശരീരം, എന്റെ കാലുകൾ, എന്റെ ചെവികൾ, എന്റെ കണ്ണുകൾ'', എന്നെല്ലാം. നിങ്ങളുടെ ശരീരത്തിന്റെ എല്ലാ ഭാഗങ്ങളും "എന്റെ" എന്നതിൽ ഉൾപ്പെടും. അപ്പോൾ "എന്റെ" എന്നു പറയുന്ന ഈ ആൾ ആരാണ്? ഇതെല്ലാം "എന്റെ" ആണ് എന്നു പറയുന്ന ആൾ ആരാണ്? നിങ്ങൾ എപ്പോഴെങ്കിലും അതിനെ കുറിച്ച് ചിന്തിച്ചിട്ടുണ്ടോ? നിങ്ങൾ "എന്റെ പേര് ചന്ദുലാൽ ആണ്" എന്നു പറയുന്നു, പിന്നെ തിരിഞ്ഞു നിന്നു പറയുന്നു, "ഞാൻ ചന്ദുലാൽ ആണ്" എന്ന്. ഇതിൽ ഒരു പരസ്പര വൈരുദ്ധ്യം ഉണ്ട് എന്ന് നിങ്ങൾക്ക് തോന്നുന്നില്ലേ?

**ചോദ്യകർത്താവ്:** ഉണ്ട്. അങ്ങനെ തോന്നുന്നു.

**ദാദാശ്രീ:** ഇപ്പോൾ നിങ്ങൾ ചന്ദുലാൽ ആണ്. ഈ ചന്ദുലാലിൽ "ഞാനും" "എന്റേയും" രണ്ടുമുണ്ട്. അത് "ഞാൻ" "എന്റെ" എന്നിങ്ങനെ ഉള്ള രണ്ട് റെയിൽവേ ലൈനുകൾ പോലെ ആണ്. അവ രണ്ടും എപ്പോഴും ഒരുമിച്ച് പോകുന്നു. എന്നാൽ രണ്ടും

വേറിട്ടവയും ആണ്. അവ എപ്പോഴും സമാന്തരം ആണ്. അവ ഒരിക്കലും ഒന്നിക്കുക ഇല്ല. എന്നിട്ടും നിങ്ങൾ അവ രണ്ടും ഒന്നാണ് എന്ന് വിശ്വസിക്കുന്നു. ഇത് മനസ്സിൽ ആയാൽ "എന്റെ" എന്നതിനെ വേർ തിരിക്കൂ. "എന്റെ" എന്നതിൽ വരുന്നത് എല്ലാം മാറ്റി വെക്കൂ. ഉദാഹരണത്തിന്, "എന്റെ ഹൃദയം" എന്നു പറയുമ്പോൾ, നിങ്ങളുടെ ഹൃദയം ഒരു ഭാഗത്ത് മാറ്റി വെക്കൂ. ഈ ശരീരത്തിൽ നിന്നും പിന്നെ എന്തൊക്കെ ആണ് മാറ്റി വെക്കേണ്ടത്?

**ചോദ്യകർത്താവ്:** കാലുകളും എല്ലാ ഇന്ദ്രിയങ്ങളും.

**ദാദാശ്രീ:** അതെ, എല്ലാം. അഞ്ച് ഇന്ദ്രിയങ്ങൾ (ജ്ഞാനേന്ദ്രിയം; കാഴ്ച, കേൾവി, സ്പർശം, മണം, രുചി എന്നിവയെക്കുറിച്ചുള്ള അറിവ് നേടുന്ന ശരീര സംവിധാനങ്ങൾ), അഞ്ച് പ്രവർത്തന അവയവങ്ങൾ (കർമ്മേന്ദ്രിയം; ഉന്മൂലന അവയവങ്ങൾ, ജനനേന്ദ്രിയ അവയവങ്ങൾ, പാദങ്ങൾ, കൈകൾ, നാവ്. ), മനസ്സ്, ബുദ്ധി, ചിത്ത് (അറിവിന്റെയും ദർശനത്തിന്റെയും ആന്തരിക ഫാക്കൽറ്റി), അഹം, എല്ലാം.

പിന്നെ, "എന്റെ അഹംഭാവം " എന്നാണോ നിങ്ങൾ പറയുന്നത്, അതോ "ഞാൻ അഹങ്കാരമാണ്" എന്നാണോ?

**ചോദ്യകർത്താവ്:** "എന്റെ അഹംഭാവം."

**ദാദാശ്രീ:** "എന്റെ അഹംഭാവം" എന്ന് നിങ്ങൾ പറഞ്ഞാൽ, ആ പരിധിവരെ വേർപിരിയൽ നിലനിർത്താൻ നിങ്ങൾക്ക് കഴിയും.

എന്നിരുന്നാലും, ഇതിനപ്പുറം എന്താണ് ഉള്ളതെന്നും നിങ്ങളുടേത് ഏത് ഭാഗമാണെന്നും നിങ്ങൾക്കറിയില്ല. ഇതുമൂലം പൂർണ്ണമായ വേർപിരിയൽ സംഭവിക്കുന്നില്ല. നിങ്ങളുടേത് എന്താണെന്ന് ഒരു പരിധിവരെ മാത്രമേ അറിയൂ. സ്ഥൂലഭാഗങ്ങൾ മാത്രമേ നിങ്ങൾക്ക് അറിയൂ; സൂക്ഷ്മമായ ഭാഗങ്ങൾ നിങ്ങൾക്കറിയില്ല. വാസ്തവത്തിൽ, സൂക്ഷ്മമായ ഭാഗങ്ങൾ

കുറയ്ക്കേണ്ടതുണ്ട്, തുടർന്ന് സൂക്ഷ്മതരമായ ഭാഗങ്ങൾ കുറയ്ക്കേണ്ടതുണ്ട്, തുടർന്ന് സൂക്ഷ്മതമമായ ഭാഗങ്ങൾ കുറയ്ക്കേണ്ടതുണ്ട്; അത് ജ്ഞാനീ പുരുഷന്റെ മാത്രം ചുമതലയാണ്.

എന്നിരുന്നാലും, നിങ്ങൾ ഓരോ സ്പെയർ പാർട്ടുകളും കുറച്ചുകൊണ്ടിരിക്കുകയാണെങ്കിൽ, 'ഞാൻ', 'എന്റെ' എന്നിവ വേർതിരിക്കാനാകും, അല്ലേ? നിങ്ങൾ 'ഞാൻ' എന്നതിൽ നിന്ന് 'എന്റെ' കുറയ്ക്കുന്നത് തുടരുകയാണെങ്കിൽ, ഒടുവിൽ അവശേഷിക്കുന്നത് എന്താണ്? നിങ്ങൾ 'എന്റെ' മാറ്റിവെച്ചാൽ, ആത്യന്തികമായി അവശേഷിക്കുന്നത് എന്താണ്?

**ചോദ്യകർത്താവ്:** "ഞാൻ."

**ദാദാശ്രീ:** ആ "ഞാൻ" ആണ് കൃത്യമായി നിങ്ങൾ. ആ "ഞാൻ" ആണ് നിങ്ങൾ തിരിച്ചറിയേണ്ടത്.

അതിന് നിങ്ങൾക്ക് ജ്ഞാനി പുരുഷന്റെ ആവശ്യം ഉണ്ട്. ഞാൻ നിങ്ങൾക്ക് എല്ലാം വേർ തിരിച്ചു തരും. അതിനു ശേഷം നിങ്ങൾ "ഞാൻ ശുദ്ധാത്മാവാണ്" എന്ന് അനുഭവിച്ചു കൊണ്ടിരിക്കും. നിങ്ങൾക്ക് അത് അനുഭവിക്കാൻ കഴിയണം. അത് കൂടാതെ ഞാൻ നിങ്ങൾക്ക് ദിവ്യ ചക്ഷു നല്കും. അത് ഉപയോഗിച്ച് നിങ്ങൾക്ക് എല്ലാ ജീവികളിലും ആത്മാവിനെ കാണാൻ കഴിയും. (ആത്മവത് സർവ്വഭൂതേഷു.)

## [4] എങ്ങനെ ഒരാൾ "ഞാൻ" എന്നതിനെ അറിയും?

### ജപം-തപം, വ്രതം സംയമനത്തോടെയുള്ള ആചാരങ്ങൾ

**ചോദ്യകർത്താവ്:** തപസ്സ്, വ്രതങ്ങൾ, സ്വയ-നിയന്ത്രണങ്ങൾ എന്നിവ ആവശ്യമാണോ അനാവശ്യമാണോ?

**ദാദാശ്രീ:** ഒരു ഫാർമസിയിൽ ലഭ്യമായ മരുന്നുകൾ എല്ലാം അത്യാവശ്യം ആയവ തന്നെ ആണ്. പക്ഷെ, അതെല്ലാം

മറ്റുള്ളവർക്ക് ആണ് ആവശ്യം. നിങ്ങൾക്ക് ആവശ്യം ആയ മരുന്നുകൾ മാത്രമേ നിങ്ങൾ സ്വീകരിക്കേണ്ടതുള്ളൂ. അതുപോലെ വ്രതങ്ങളും തപസ്സും സ്വയ-നിയന്ത്രണങ്ങളും എല്ലാം അത്യാവശ്യം ആണ്. ഈ ലോകത്തിൽ തെറ്റായി ഒന്നുമില്ല. തപത്തിലും ജപത്തിലും ഒന്നും ഒരു തെറ്റുമില്ല. ഓരോ വ്യക്തിയുടേയും കാഴ്ചപ്പാടും പ്രതീക്ഷയും അനുസരിച്ച് എല്ലാം ശരിയാണ്.

**ചോദ്യകർത്താവ്:** തപത്തിലൂടെയും ക്രിയകളിലൂടെയും ഒരാൾക്ക് മോക്ഷം നേടാനാവുമോ?

**ദാദാശ്രീ:** തപവും ക്രിയകളും എല്ലാം ഫലം നല്കും. എന്നാൽ മോക്ഷം ലഭിക്കില്ല. ഒരു വേപ്പിന്റെ വിത്ത് നട്ടാൽ നിങ്ങൾക്ക് കയ്പുള്ള ഫലങ്ങൾ ലഭിക്കും. ഒരു മാവിന്റെ വിത്ത് നട്ടാൽ നിങ്ങൾക്ക് മധുരം ഉള്ള ഫലങ്ങൾ ലഭിക്കും. നിങ്ങൾക്ക് എന്ത് ഫലം വേണമോ, അതിന് അനുസരിച്ച് വിത്തുകൾ നടൂ. മോക്ഷത്തിനു വേണ്ടിയുള്ള തപസ്സ് തികച്ചും വ്യത്യസ്തമായ ഒന്നാണ്. അത് ആന്തരികമായ തപസ്സാണ്. എന്നാൽ, ആളുകൾ, പുറത്ത് അവർ ചെയ്യുന്നത് ആണ് തപസ്സ് എന്നു കരുതുന്നു. പുറത്ത് കാണാൻ കഴിയുന്ന അത്തരം തപസ്സു കൊണ്ട് മോക്ഷത്തിൽ എത്തിച്ചേരാൻ കഴിയില്ല. അത്തരം ദൃശ്യമായ തപസ്സു കൊണ്ട് മനസ്സിനേയും വാക്കിനേയും ശരീരത്തേയും സന്തോഷിപ്പിക്കുന്ന ഫലങ്ങൾ (പുണ്യം) ഉണ്ടാവും. മോക്ഷം നേടുന്നതിന് ഒരാൾക്ക് അദൃശ്യമായ തപസ്സ് (അദീത തപം) ആണ് വേണ്ടത്.

**ചോദ്യകർത്താവ്:** മന്ത്രങ്ങൾ ജപിച്ചുകൊണ്ടാണോ അതോ അറിവിന്റെ (ജ്ഞാന മാർഗ്ഗം) വഴിയിലൂടെയാണോ മോക്ഷം നേടുന്നത്?

**ദാദാശ്രീ:** മന്ത്രങ്ങൾ ജപിക്കുന്നത് ലോകജീവിതത്തിൽ സമാധാനം നല്കും. ഒരു മന്ത്രം മനസ്സിനെ ശാന്തമാക്കുന്നു; അത്

ലൗകിക സുഖങ്ങളിലേക്ക് നയിക്കുന്നു, എന്നാൽ ആത്മജ്ഞാനം ഇല്ലാതെ മോക്ഷം സാധ്യമല്ല. അജ്ഞത കൊണ്ട് ബന്ധനം ഉണ്ടാവും, ജ്ഞാനം കൊണ്ട് മോക്ഷവും. ഇപ്പോൾ ലോകത്തിൽ നില നിൽക്കുന്ന അറിവ് ഇന്ദ്രിയ ജ്ഞാനമാണ്. അത് മിഥ്യാഭ്രമം (ഭ്രാന്തി) ആണ്. ശരിയായ ആത്മജ്ഞാനം ഇന്ദ്രിയങ്ങൾക്ക് അപ്പുറം ഉള്ളത് (അതീന്ദ്രിയം) ആണ്.

ആത്മസാക്ഷാത്കാരവും മുക്തിയും നേടാൻ ആഗ്രഹിക്കുന്നവന് ആചാരാനുഷ്ഠാനങ്ങൾ ആവശ്യമില്ല. ലൗകിക സുഖം ആഗ്രഹിക്കുന്നവൻ അനുഷ്ഠാനങ്ങൾ അനുഷ്ഠിക്കേണ്ടതുണ്ട്. മുക്തി നേടാൻ ആഗ്രഹിക്കുന്ന ഒരാൾക്ക് ആത്മജ്ഞാനവും ജ്ഞാനിയുടെ നിർദ്ദേശങ്ങളും (ആജ്ഞകൾ) മാത്രമേ ആവശ്യമുള്ളൂ.

## ജ്ഞാനി പുരുഷന് മാത്രമേ, "ഞാൻ" ആരാണ് എന്ന് സ്വയം തിരിച്ചറിയുന്നതിന് ഒരാളെ സഹായിക്കാൻ കഴിയൂ

**ചോദ്യകർത്താവ്:** ഞങ്ങൾ ആരാണ് എന്ന് ഞങ്ങൾ തിരിച്ച് അറിയണം എന്ന് താങ്കൾ പറയുന്നു. എങ്ങനെ ആണ് ഞങ്ങൾക്ക് അത് സാധിക്കുക?

**ദാദാശ്രീ:** നിങ്ങൾ എന്റെ അടുത്ത് വരണം. നിങ്ങൾ ആരാണ് എന്ന് നിങ്ങൾക്ക് അറിയണം എന്ന് നിങ്ങൾ എന്നോട് പറയണം. അപ്പോൾ എനിക്ക് നിങ്ങളെ സഹായിക്കാൻ കഴിയും.

**ചോദ്യകർത്താവ്:** ഈ ലൗകിക ജീവിതത്തിൽ കഴിയുമ്പോൾ യഥാർത്ഥ "ഞാൻ" ആരാണ് എന്ന് ഞങ്ങൾക്ക് എങ്ങനെയാണ് അറിയാൻ കഴിയുക?

**ദാദാശ്രീ:** യഥാർത്ഥം ആയ "ഞാൻ" തിരിച്ച് അറിയാൻ നിങ്ങൾ വേറെ എവിടെ പോകാൻ ആണ്? ഈ ലോകം അല്ലാതെ വേറെ ഏതെങ്കിലും സ്ഥലം ഉണ്ടോ നിങ്ങൾക്ക് ജീവിക്കാൻ? ഇവിടെ

ഈ ലോകത്തിൽ തന്നെ ആണ് നിങ്ങൾക്ക് നിങ്ങളുടെ യഥാർത്ഥ ആത്മാവിനെ തിരിച്ച് അറിയാൻ കഴിയുന്നതും. "ഞാൻ ആരാണ്?'' എന്ന് തിരിച്ച് അറിയാനുള്ള ശാസ്ത്രമാണ് ഇത്. എന്റെ അടുത്ത് വരൂ. ഞാൻ നിങ്ങളുടെ സത്യമായ ആത്മാവിനെ നിങ്ങൾക്ക് മനസ്സിലാക്കി തരാം.

## മോക്ഷത്തിന് എളുപ്പമായ പരിഹാരം

മോക്ഷം നേടിയ ഒരാളെ ചെന്നു കണ്ട് "സർ, എനിക്ക് മോക്ഷം തരാമോ?'' എന്ന് ചോദിക്കുക. അതാണ് അന്തിമമായ മാർഗ്ഗം. ഏറ്റവും നല്ല മാർഗ്ഗം. "ഞാൻ ആരാണ്?'' എന്നത് ഒരിക്കൽ തീരുമാനം ആയാൽ, ഒരാൾക്ക് മോക്ഷം നേടാം. ഒരാൾക്ക് ജ്ഞാനി പുരുഷനെ കണ്ടെത്താൻ കഴിയുന്നില്ല എങ്കിൽ, കണ്ടെത്തുന്നതു വരെ ഒരു ജ്ഞാനി പുരുഷന്റെ പുസ്തകങ്ങൾ വായിച്ച് മനസ്സിലാക്കാൻ ശ്രമിക്കണം.

ആത്മാവ് ശാസ്ത്രീയമായ ഒരു കാര്യമാണ്. അത് പുസ്തകങ്ങളിലൂടെ നേടാൻ കഴിയില്ല. അതിന് അതിന്റെ ഗുണധർമ്മങ്ങൾ ഉണ്ട്. അത് ചേതനയാണ്. അത് തന്നെയാണ് പരമാത്മാവ്. ഒരിക്കൽ നിങ്ങൾ ഇത് തിരിച്ചറിഞ്ഞു കഴിഞ്ഞാൽ, അത് അവസാനിച്ചു. നിങ്ങൾ മോക്ഷം നേടി. അത് തന്നെയാണ് സത്യത്തിൽ നിങ്ങൾ!

മോക്ഷ മാർഗ്ഗത്തിൽ തപസ്സിന്റെയോ ത്യാഗത്തിന്റെയോ ഒന്നും ആവശ്യം ഇല്ല. ആവശ്യം ആയത് ഒരു ജ്ഞാനി പുരുഷനെ കണ്ടെത്തുക മാത്രം ആണ്. അദ്ദേഹത്തിൽ നിന്നും ലഭിക്കുന്ന അഞ്ച് ആജ്ഞകൾ (ജ്ഞാന വിധിയിലൂടെ ആത്മജ്ഞാനം നല്കുമ്പോൾ ദാദാശ്രീ നല്കുന്ന അഞ്ച് നിർദ്ദേശങ്ങൾ) നിങ്ങളുടെ മതവും തപസ്സും എല്ലാം ആയി തീരുന്നു. മോക്ഷ അടിത്തറയുടെ നാല് തൂണുകൾ ശരിയായ ജ്ഞാനവും, ശരിയായ ദർശനവും, ശരിയായ ചാരിത്രവും,

ശരിയായ ആന്തരിക തപസ്സും ആണ്. ആജ്ഞയുടെ നേരിട്ടുള്ള ഫലം മോക്ഷം ആണ്. കാരണം നാല് ഗുണകളും അതിൽ ഉൾക്കൊള്ളുന്നുണ്ട്.

ഒരു ജ്ഞാനിപുരുഷനെ കണ്ടുമുട്ടിയാൽ മാത്രമേ മോക്ഷ മാർഗ്ഗം എളുപ്പവും നേരിട്ടുള്ളതും ആയിത്തീരുകയുള്ളൂ. അപ്പോൾ അത് ചോറും പരുപ്പും (കിച്ചടി ) ഉണ്ടാക്കുന്നതിലും എളുപ്പമായിരിക്കും.

## [5] "ഞാൻ" എന്നതിന്റെ തിരിച്ചറിവ് ജ്ഞാനി പുരുഷനിലൂടെ

## ഒരു ഗുരുവിനെയാണോ അതോ ഒരു ജ്ഞാനിപുരുഷനെയാണോ ആവശ്യം?

**ചോദ്യകർത്താവ്:** ദാദായെ കണ്ടുമുട്ടുന്നതിന് മുമ്പ് ഒരാൾക്ക് ഒരു ഗുരുവുണ്ടെങ്കിൽ എന്തുചെയ്യും?

**ദാദാശ്രീ:** നിങ്ങൾക്ക് വീണ്ടും അദ്ദേഹത്തിന്റെ അടുത്ത് പോകാം. നിങ്ങൾക്ക് ആഗ്രഹം ഇല്ലെങ്കിൽ അതിന് നിർബ്ബന്ധം ഇല്ല. നിങ്ങൾ അദ്ദേഹത്തെ ബഹുമാനിക്കണം. ജ്ഞാനം എടുത്തതിനു ശേഷം ചിലർ എന്നോട് ചോദിക്കാറുണ്ട് അവർ അവരുടെ ആദ്യത്തെ ഗുരുവിനെ ഉപേക്ഷിക്കണമോ എന്ന്. ഞാൻ അവരോട് പറയും അതിന്റെ ആവശ്യം ഇല്ല, കാരണം ആ ഗുരുവാണ് അവരെ ഇപ്പോൾ അവർ എത്തിയിരിക്കുന്ന അവസ്ഥയിൽ എത്തിച്ചേരുന്നതിന് സഹായിച്ചിട്ടുള്ളത്. ബഹുമാന്യമായ ഒരു ജീവിതം നയിക്കുന്നതിന് ആ ഗുരുവാണ് അവരെ പഠിപ്പിച്ചിട്ടുള്ളത്. ഗുരു ഇല്ലാതെ ജീവിതത്തിൽ പരിശുദ്ധി കൈവരില്ല. ഒരു ജ്ഞാനി പുരുഷനെ കാണാൻ പോവുകയാണ് എന്നും നിങ്ങൾക്ക് ഗുരുവിനോട് പറയാം. ചിലർ അവരുടെ ഗുരുക്കന്മാരെ എന്നെ കാണാൻ കൊണ്ടു വരുന്നു. ഗുരുവിനും മോക്ഷം ആവശ്യം ഉണ്ട്. ഗുരുവില്ലാതെ നിങ്ങൾക്ക് ലൗകിക ജീവിതത്തെ കുറിച്ച് പഠിക്കാൻ

ആവില്ല. ഒരു ജ്ഞാനിപുരുഷൻ ഇല്ലാതെ നിങ്ങൾക്ക് മോക്ഷത്തെ കുറിച്ചുള്ള അറിവ് പോലും ലഭിക്കില്ല. ലൗകിക ഗുരുക്കന്മാർ ലൗകിക വ്യവഹാരത്തിന് ആണ്. ഒരു ജ്ഞാനിപുരുഷൻ ആത്മാവിന് ആണ്. ലൗകിക വ്യവഹാരം ആപേക്ഷികമാണ്. ആത്മാവ് യഥാർത്ഥമാണ്. ലൗകിക ജീവിതത്തിന് ഗുരു വേണം. മോക്ഷത്തിന് ജ്ഞാനിപുരുഷൻ വേണം.

**ചോദ്യകർത്താവ്:** ഗുരുവില്ലാതെ ജ്ഞാനം ലഭിക്കുകയില്ല എന്നും പറഞ്ഞിരിക്കുന്നു.

**ദാദാശ്രീ:** ഗുരു നിങ്ങൾക്ക് വഴി കാണിച്ചു തരുന്നു. അദ്ദേഹം ലൗകികമായ വഴിയിലൂടെ നിങ്ങളെ നയിക്കുന്നു. ജ്ഞാനിപുരുഷൻ നിങ്ങൾക്ക് ആത്മജ്ഞാനം നല്കുന്നു. അറിയാൻ ബാക്കിയായി ഒന്നും തന്നെ ഇല്ലാത്ത ആളാണ് ജ്ഞാനിപുരുഷൻ. അദ്ദേഹം ആത്മാവ് മാത്രമായി നിലനില്ക്കുന്നു. ജ്ഞാനിപുരുഷന് നിങ്ങൾക്ക് എല്ലാം നല്കാൻ കഴിയും. ഗുരു നിങ്ങളെ ലൗകിക ജീവിതത്തിൽ നയിക്കുന്നു. അദ്ദേഹം പറയുന്നത് നിങ്ങൾ ചെയ്താൽ നിങ്ങൾക്ക് ലൗകികമായ സന്തോഷം ലഭിക്കും. മാനസികമായ വിഷമങ്ങളിലും (ആധി), ശാരീരികമായ വിഷമങ്ങളിലും (വ്യാധി) പുറത്തു നിന്നും വരുന്ന വിഷമങ്ങളിലും (ഉപാധി) നിങ്ങൾക്ക് പരമാനന്ദം (സമാധി) നല്കാൻ കഴിയുന്ന ആൾ ആണ് ജ്ഞാനിപുരുഷൻ.

**ചോദ്യകർത്താവ്:** ജ്ഞാനം ഗുരുവിൽ നിന്നും മാത്രമേ ലഭിക്കൂ. അതും ആത്മാവിനെ അനുഭവിച്ച ഗുരുവിൽ നിന്നും മാത്രം. ശരിയാണോ?

**ദാദാശ്രീ:** അദ്ദേഹം ഒരു '**ജ്ഞാനി-പുരുഷൻ**' ആയിരിക്കണം. അതിലുപരി നിങ്ങൾക്ക് ആത്മജ്ഞാനം മാത്രം ലഭിച്ചതു കൊണ്ട് കാര്യമില്ല. ജ്ഞാനിപുരുഷൻ നിങ്ങൾക്ക് "എങ്ങനെ ലോകം നടക്കുന്നു?", "ആരാണ് ഞാൻ?", "ഇതെല്ലാം എന്താണ്?" എന്ന്

തുടങ്ങിയ എല്ലാ ചോദ്യങ്ങൾക്കും ഉത്തരം നല്കുന്നു. അദ്ദേഹം അത്തരം വിശദീകരണങ്ങൾ എല്ലാം നല്കിയാൽ മാത്രമേ നിങ്ങളുടെ എല്ലാ കാര്യവും നടക്കൂ. അതിനു പകരം നിങ്ങൾ പുസ്തകങ്ങളെ മാത്രം പിന്തുടർന്നാൽ, പുസ്തകങ്ങൾ നിങ്ങളെ സഹായിക്കും, എന്നാൽ അതല്ല പ്രധാന കാര്യം. അവ സാധാരണമായ നിമിത്തങ്ങൾ ആണ്; അസാധാരണമായ നിമിത്തങ്ങൾ അല്ല. എന്താണ് അസാധാരണമായ നിമിത്തം? അത് '**ജ്ഞാനി-പുരുഷൻ**' ആണ്!

## ആർക്കാണ് അർപ്പണവിധി നടത്താൻ കഴിയുക?

**ചോദ്യകർത്താവ്:** ഈ ജ്ഞാനം നേടുന്നതിന് മുമ്പ്,ഞങ്ങൾ ചെയ്യുന്ന അർപ്പണ വിധിയെ സംബന്ധിച്ചിടത്തോളം (ആത്മീയ അഭിലാഷിയായ വ്യക്തി തന്റെ സർവ്വവും പൂർണ്ണജ്ഞാനിയായ ഭഗവാന് ആലങ്കാരികമായി സമർപ്പിക്കുന്ന ഒരു ചടങ്ങ്), നമ്മുടെ ആദ്യ ഗുരു നമ്മെ അർപ്പണ വിധി ചെയ്യിപ്പിച്ചുണ്ടെങ്കിൽ , ഞങ്ങൾ ഈ അർപ്പണ വിധി വീണ്ടും ചെയ്യുകയാണെങ്കിൽ , അപ്പോൾ അത് ഉചിതമായി കണക്കാക്കില്ല , അല്ലേ?

**ദാദാശ്രീ:** ഒരു ഗുരുവിന് അർപ്പണ വിധി ഇല്ല. വാസ്തവത്തിൽ, എന്താണ് സമർപ്പിക്കേണ്ടത്? സ്വയം (ആത്മാവ്) ഒഴികെ എല്ലാം. അതിനാൽ, ആരും യഥാർത്ഥത്തിൽ എല്ലാം സമർപ്പിക്കുന്നില്ല, അല്ലേ! ഒരാൾക്ക് [എല്ലാം] സമർപ്പിക്കാൻ കഴിയില്ല, ഒരു ഗുരു ആരോടും അങ്ങനെ ചെയ്യാൻ ആവശ്യപ്പെടുകയുമില്ല. അവൻ നിങ്ങൾക്ക് വഴി കാണിക്കുന്നു. അവൻ ഒരു വഴികാട്ടിയായി പ്രവർത്തിക്കുന്നു. 'നാം' ഒരു ഗുരു അല്ലെങ്കിലും, 'നാം' ജ്ഞാനി പുരുഷാണ്, [ഈ ജ്ഞാന വിധിയുടെ പ്രക്രിയയിൽ] നിങ്ങൾ ദൈവത്തെ [സ്വയം] തിരിച്ചറിയുന്നു. നിങ്ങൾ എനിക്ക് കീഴടങ്ങേണ്ടതില്ല , ദൈവത്തിനാണ് കീഴടങ്ങേണ്ടത്.

## എങ്ങനെ ഒരാൾക്ക് ആത്മാവിനെ അനുഭവിക്കാനാവും?

**ചോദ്യകർത്താവ്:** "ഞാൻ ആത്മാവ് ആണ്" എന്ന അറിവ് എങ്ങനെ ഒരാൾക്ക് നേടാൻ ആവും? എങ്ങനെ ഒരാൾക്ക് അത് അനുഭവിക്കാൻ ആവും?

**ദാദാശ്രീ:** ആ അനുഭവം നൽകാനാണ് 'ഞങ്ങൾ' ഇവിടെയുള്ളത്. ഇവിടെ, 'ഞങ്ങൾ' നിങ്ങൾക്ക് ജ്ഞാനം നല്കുമ്പോൾ 'ഞങ്ങൾ' നിങ്ങളുടെ ആത്മാവിനേയും അനാത്മാവിനേയും വേർ തിരിച്ചു തരുന്നു. പിന്നെ നിങ്ങളെ വീട്ടിലേക്ക് അയക്കുന്നു.

*'ജ്ഞാനം'* എന്നത് സ്വയമേ നേടാവുന്ന ഒന്നല്ല. അത് സ്വയം നേടിയെടുക്കാൻ കഴിയുമെങ്കിൽ, ഈ സന്യാസിമാരും മഹർഷിമാരും ഇതിനകം തന്നെ അത് നേടുമായിരുന്നു. എന്നിരുന്നാലും, അത് *ജ്ഞാനിപുരുഷന്റെ* മാത്രം ജോലിയാണ്. അതിനുള്ള സജീവമായ തെളിവാണ് (*നിമിത്ത്*) *ജ്ഞാനി പുരുഷൻ.*

മരുന്നുകൾക്ക് ഒരു ഡോക്ടർ ആവശ്യമുണ്ടോ ഇല്ലയോ? അതോ വീട്ടിൽ സ്വയം മരുന്ന് ഉണ്ടാക്കുമോ? നിങ്ങൾ അവിടെ വളരെ ജാഗ്രൂകരായി തുടരുന്നു, [ചിന്തിക്കുന്നു ], 'ഒരു തെറ്റ് ചെയ്താൽ, ഞാൻ മരിക്കും!' അത് സ്വയത്തിലേക്ക് വരുമ്പോൾ, ഒരാൾ സ്വന്തമായി ഒരു 'മിശ്രണം' ഉണ്ടാക്കുന്നു! ഒരു ഗുരുവിന്റെ മാർഗനിർദ്ദേശമില്ലാതെ സ്വന്തം ജ്ഞാനം ഉപയോഗിച്ച് അദ്ദേഹം വേദങ്ങൾ വായിക്കുന്നു; അവൻ തന്നെ 'മിശ്രിതം' തയ്യാറാക്കി കുടിക്കുന്നു. സ്വച്ഛന്ദം (സ്വന്തം ഇച്ഛയ്ക്കും ബുദ്ധിക്കും അനുസരിച്ച് പ്രവർത്തിക്കുക) എന്നാണ് ഭഗവാൻ ഇതിനെ വിശേഷിപ്പിച്ചത്. ഈ സ്വച്ഛന്ദം അനന്തമായ ജീവിതങ്ങളുടെ മരണത്തിലേക്ക് നയിച്ചു! ആ മറ്റൊരു മരണം ഒരു ജീവിതത്തിന്റെ മാത്രം മരണമായിരുന്നു!

## അക്രം വിജ്ഞാനത്തിലൂടെ ഉടനെ തന്നെ മോക്ഷാനുഭവം

‘*ജ്ഞാനി പുരുഷൻ*’ നിലവിൽ ഉണ്ട്, അതിനാൽ മുക്തിയുടെ പാത കൈവരിക്കാൻ കഴിയും. അല്ലാത്തപക്ഷം, ഈ ആളുകൾ അതിനെക്കുറിച്ച് വളരെയധികം ചിന്തിക്കുന്നു, പക്ഷേ അവർക്ക് വഴി കണ്ടെത്താൻ കഴിയില്ല, അവർ തെറ്റായ പാതയിൽ അവസാനിക്കുന്നു. ഒരു ‘*ജ്ഞാനി പുരുഷൻ*’ അപൂർവ്വമായി മാത്രമേ വരുന്നുള്ളൂ, അദ്ദേഹത്തിൽ നിന്ന് ആത്മജ്ഞാനം (*ജ്ഞാനം*) നേടിയാൽ, ആത്മാനുഭവം ലഭിക്കും. *മോക്ഷം* ഇവിടെയും ഇപ്പോയും അനുഭവിക്കണം. ‘*മോക്ഷം*’ ഇവിടെ, ഈ ശരീരത്തിൽ അനുഭവിക്കണം. അക്രം ജ്ഞാനത്തിലൂടെ, ഇവിടെയും ഇപ്പോൾ *മോക്ഷം* നേടാനും അത് അനുഭവിക്കാനും കഴിയും!

## ഒരു ജ്ഞാനിപുരുഷന് മാത്രമേ ആത്മാവിനേയും അനാത്മാവിനേയും വേർതിരിക്കാൻ കഴിയൂ.

ഈ മോതിരത്തിൽ സ്വർണ്ണവും ചെമ്പും ഒരുമിച്ച് ചേർത്തിട്ടുണ്ടെന്ന് കരുതുക. നിങ്ങൾ അത് നിങ്ങളുടെ നാട്ടിലേക്ക് കൊണ്ടുപോകുകയും നിങ്ങളുടെ കുടുംബാംഗങ്ങളോട് , "എനിക്ക് സ്വർണ്ണവും ചെമ്പും വേർതിരിച്ചു തരൂ!" എന്ന് ചോദിക്കുകയും ചെയ്താൽ, അപ്പോൾ അവിടെയുള്ളവരെല്ലാം അവയെ നിങ്ങൾക്കായി വേർപെടുത്തുമോ? ആരെങ്കിലും അങ്ങനെ ചെയ്യുമോ?

**ചോദ്യകർത്താവ്:** സ്വർണ്ണപ്പണിക്കാരൻ മാത്രമേ അങ്ങനെ ചെയ്യൂ.

**ദാദാശ്രീ:** ആരുടെ തൊഴിൽ ഇതുമായി ബന്ധപ്പെട്ടിരിക്കുന്നുവോ, അതിൽ വിദഗ്ദ്ധനായവൻ, ആ വ്യക്തി സ്വർണ്ണവും ചെമ്പും വേർതിരിക്കും; അവൻ സ്വർണ്ണത്തിന്റെ നൂറു ശതമാനം വേർതിരിക്കും. കാരണം, രണ്ടിന്റെയും ഗുണധർമ്മം

(പ്രത്യേക പ്രവർത്തനങ്ങളുള്ള അന്തർലീനമായ ഗുണങ്ങൾ) അവനറിയാം, 'സ്വർണ്ണത്തിന് ഈ ഗുണധർമ്മങ്ങളും ചെമ്പിന് ഈ ഗുണധർമ്മവും ഉണ്ട്' എന്ന് അവനറിയാം. അതുപോലെ തന്നെ, ജ്ഞാനി പുരുഷൻ സ്വയത്തിന്റെയും സ്വയം അല്ലാത്തതിന്റെയും ഗുണധർമ്മം അറിയുന്നു. .

ഈ മോതിരത്തിലെ സ്വർണ്ണവും ചെമ്പും ഒരു മിശ്രിതത്തിന്റെ രൂപത്തിലാണ്, അതിനാൽ അവയെ വേർതിരിക്കുന്നത് സാധ്യമാണ്. സ്വർണ്ണവും ചെമ്പും ഒരു സംയുക്തമായി മാറുകയാണെങ്കിൽ, അവയെ വേർതിരിക്കാൻ കഴിയില്ല. അല്ലെങ്കിൽ, പ്രോപ്പർട്ടികൾ പൂർണ്ണമായും വ്യത്യസ്തമായി മാറും. അതുപോലെ, സ്വയവും സ്വയമല്ലാത്തതും ഒരു മിശ്രിതമാണ്, അവ ഒരു സംയുക്ത രൂപത്തിലല്ല. അതുകൊണ്ടാണ് അവയുടെ അന്തർലീനമായ സ്വഭാവം ഒരിക്കൽ കൂടി തിരിച്ചറിയാൻ കഴിയുന്നത്. അവ ഒരു സംയുക്തമായി മാറിയിരുന്നെങ്കിൽ, വ്യക്തിയുടെ അന്തർലീനമായ സ്വഭാവം ഇനി ഒരിക്കലും കണ്ടെത്താനാവില്ല. സ്വത്വത്തിന്റെ ഗുണധർമ്മം കണ്ടെത്തുകയില്ല, അല്ലാത്തതിന്റെ ഗുണധർമ്മം കണ്ടെത്തുകയുമില്ല, മൂന്നാമത്തേത് പൂർണ്ണമായും പുതിയ ഗുണധർമ്മം ഉദയം ചെയ്യും. എന്നിരുന്നാലും, ഇത് അങ്ങനെയല്ല. ഇത് കേവലം രൂപപ്പെട്ട ഒരു മിശ്രിതമാണ്.

## ലോകത്തിലെ ഏറ്റവും വലിയ ശാസ്ത്രജ്ഞനാണ് ജ്ഞാനി പുരുഷൻ

ലോകത്തിലെ ഏറ്റവും വലിയ ശാസ്ത്രജ്ഞനായ *ജ്ഞാനി പുരുഷന്* മാത്രമേ ഇത് അറിയൂ, രണ്ടിനെയും വേർതിരിക്കാൻ അദ്ദേഹത്തിന് മാത്രമേ കഴിയൂ. അദ്ദേഹം സ്വയത്തേയും അല്ലാത്തതിനെയും വേർതിരിക്കുക മാത്രമല്ല, അദ്ദേഹം നിങ്ങളുടെ അപരാധ കർമ്മങ്ങളെ (*പാപം*) ദഹിപ്പിക്കുകയും അവയെ

പൂർണ്ണമായും നശിപ്പിക്കുകയും ചെയ്യുന്നു, അദ്ദേഹം നിങ്ങൾക്ക് ദിവ്യനേത്രങ്ങൾ നൽകുന്നു, അതിലൂടെ യഥാർത്ഥവും അയഥാർത്ഥവും വേർപെടുത്തിപ്രത്യേകമായി കാണപ്പെടുന്നു (*ദിവ്യ ചക്ഷു*). കൂടാതെ, 'എന്താണ് ഈ ലോകം? അത് എങ്ങനെയാണ് ഓടുന്നത്? ആരാണ് അത് നടത്തുന്നത്?' തുടങ്ങിയ എല്ലാത്തിനും വിശദമായ വിശദീകരണങ്ങളും നൽകുന്നു. അപ്പോഴാണ് നിങ്ങളുടെ മുഴുവൻ ആത്മീയ പ്രവർത്തനവും നടക്കുന്നത്.

കോടി ജന്മങ്ങളിലെ നിങ്ങളുടെ പുണ്യം ഉദയം ചെയ്യുമ്പോഴാണ് നിങ്ങൾക്ക് ഒരു ജ്ഞാനി പുരുഷനെ കണ്ടെത്താനും അദ്ദേഹവുമായി ബന്ധം സ്ഥാപിക്കാനും കഴിയുന്നത്. അതല്ല എങ്കിൽ എങ്ങനെയാണ് നിങ്ങൾ ഒരു ജ്ഞാനിപുരുഷനെ കണ്ടെത്തുകയും അദ്ദേഹത്തോട് ബന്ധം സ്ഥാപിക്കുകയും ചെയ്യുക? ജ്ഞാനം ലഭിക്കുന്നതിന് നിങ്ങൾ ജ്ഞാനി പുരുഷനെ തിരിച്ചറിയേണ്ടതുണ്ട്. മറ്റൊരു മാർഗ്ഗം ഇല്ല. ഒരു അന്വേഷകൻ തീർച്ചയായും ഒരു ജ്ഞാനിപുരുഷനെ കണ്ടെത്തും.

## [6] ആരാണ് ഒരു ജ്ഞാനി പുരുഷൻ?

### ഒരു വിശുദ്ധന്റേയും ഒരു ജ്ഞാനി പുരുഷന്റേയും നിർവ്വചനം

**ചോദ്യകർത്താവ്:** വിശുദ്ധർ ആയിട്ട് ഉള്ളവരുടേയും ജ്ഞാനി പുരുഷന്റേയും വ്യത്യാസം എന്താണ്?

**ദാദാശ്രീ:** മറ്റുള്ളവരുടെ ബലഹീനതകൾ ഉപേക്ഷിച്ച് നല്ല കാര്യങ്ങൾ ഏറ്റെടുക്കാൻ പഠിപ്പിക്കുന്ന ഒരാളാണ് സന്ത്പുരുഷൻ. മോശം പ്രവൃത്തികൾ ചെയ്യുന്നത് നിർത്തി നല്ല പ്രവൃത്തികൾ ചെയ്യാൻ അവർ മറ്റുള്ളവരെ പഠിപ്പിക്കുന്നു. ദോഷകരമായ കർമ്മത്തിൽ നിന്ന് ആളുകളെ രക്ഷിക്കുന്നവൻ ഒരു സന്ത് പുരുഷനാണ്. എന്നിരുന്നാലും, അപകീർത്തികരമായ കർമ്മത്തിൽ

നിന്നും ഗുണപരമായ കർമ്മത്തിൽ നിന്നും ആളുകളെ രക്ഷിക്കുന്നവനെ ജ്ഞാനി പുരുഷൻ എന്ന് വിളിക്കുന്നു. ഒരു സന്യാസി ആളുകളെ ശരിയായ പാതയിലേക്ക് നയിക്കുന്നു, അതേസമയം ജ്ഞാനി പുരുഷൻ ആളുകളെ മോചിപ്പിക്കുന്നു. ജ്ഞാനി പുരുഷനെ അന്തിമ സ്റ്റേഷനായി കണക്കാക്കുന്നു; നിങ്ങളുടെ ആത്മീയ ജോലി ചെയ്യാൻ അദ്ദേഹം നിങ്ങളെ സഹായിക്കും. ആരാണ് യഥാർത്ഥ ജ്ഞാനി? അഹംഭാവമോ (അഹംകാരമോ) 'എന്റെ എന്ന ഭാവമോ' (മമത) ഇല്ലാത്തവൻ.

ആത്മാനുഭവം പൂർണ്ണമായിത്തീർന്നവനെ *ജ്ഞാനി പുരുഷൻ* എന്ന് വിളിക്കുന്നു. പ്രപഞ്ചത്തെ മുഴുവൻ വിവരിക്കാൻ 'അദ്ദേഹം' കഴിവുള്ളവനാണ്. എല്ലാ ഉത്തരങ്ങളും നൽകാൻ 'അദ്ദേഹം' കഴിവുള്ളവനാണ്. ലോകാത്ഭുതമായാണ് *ജ്ഞാനി പുരുഷനെ* കണക്കാക്കുന്നത്. *ജ്ഞാനി പുരുഷനെ* കത്തുന്ന വിളക്കായിട്ടാണ് കണക്കാക്കുന്നത്.

## ഒരു ജ്ഞാനി പുരുഷനെ തിരിച്ചറിയൽ

**ചോദ്യകർത്താവ്:** എങ്ങനെയാണ് ഒരു ജ്ഞാനി പുരുഷനെ തിരിച്ചറിയുക?

**ദാദാശ്രീ:** അനായാസം തിരിച്ചറിയാൻ കഴിയുന്ന തരത്തിലാണ് ജ്ഞാനി പുരുഷൻ. 'അദ്ദേഹത്തിന്ടെ ' സുഗന്ധം തിരിച്ചറിയാൻ കഴിയും. അദ്ദേഹത്തിന്ടെ ചുറ്റുമുള്ള പരിസ്ഥിതി തികച്ചും അദ്വിതീയമാണ്! 'അദ്ദേഹത്തിന്ടെ' സംസാരം തികച്ചും അദ്വിതീയമാണ്! അദ്ദേഹത്തിന്ടെ വാക്കുകളിലൂടെ 'അദ്ദേഹത്തെ ' തിരിച്ചറിയാം. ഓ, അദ്ദേഹത്തിന്ടെ കണ്ണുകളിലേക്ക് നോക്കുന്നതിലൂടെ അദ്ദേഹത്തെ തിരിച്ചറിയാൻ കഴിയും. മറ്റെല്ലാം മാറ്റിവെച്ച്, ജ്ഞാനി പുരുഷൻ വളരെയധികം ഉറപ്പ് നൽകുന്നു, മഹത്തായ ഉറപ്പ്! അദ്ദേഹത്തിന്ടെ ഓരോ വാക്കും ഗ്രന്ഥങ്ങളുടെ

രൂപത്തിലാണ്, അവ മനസ്സിലാക്കിയാൽ. 'അദ്ദേഹത്തിന്ടെ' സംസാരവും പ്രവൃത്തികളും വിനയവും ആളുകളുടെ മനസ്സിനെ കീഴടക്കുന്നു, അവ മനസ്സിനെ കീഴടക്കുന്നവയാണ്. അതിനാൽ, അദ്ദേഹത്തിന് നിരവധി സ്വഭാവ സവിശേഷതകൾ ഉണ്ട്.

*'ജ്ഞാനി പുരുഷൻ'* ബുദ്ധിക്ക് അതീതനാണ് (*അബുദ്ധ*). ആത്മാവിനെ അറിയുന്നവൻ പരമമായ പരമാനന്ദസ്വരൂപനാണ്, അദ്ദേഹത്തിന് ഒരു പരിധിവരെ പോലും ദുഃഖമില്ല. അതുകൊണ്ടാണ് നിങ്ങളുടെ രക്ഷ അദ്ദേഹത്തിലൂടെ സംഭവിക്കുന്നത്. സ്വന്തം രക്ഷ പ്രാപിച്ചവന് നിങ്ങളുടെ രക്ഷ കൊണ്ടുവരാൻ കഴിയും. മോക്ഷം നേടിയവന് നിങ്ങൾക്ക് *'മോക്ഷം'* നൽകാൻ കഴിയും. അദ്ദേഹത്തിലൂടെ ലക്ഷക്കണക്കിന് ആളുകൾക്ക് ലൗകിക ജീവിതത്തിന്റെ സമുദ്രം നീന്തി മുക്തി നേടാനാകും.

ശ്രീമദ് രാജ്ചന്ദ്ര [1867-1901 കാലഘട്ടത്തിൽ ജീവിച്ചിരുന്ന ഒരു ആത്മസാക്ഷാത്ക്കാരം നേടിയ ജ്ഞാനി പുരുഷൻ] ആരാണ് ജ്ഞാനി പുരുഷൻ എന്ന് പറഞ്ഞിട്ടുണ്ട്? 'അവൻ' ഒരു തരത്തിലുമുള്ള ആഗ്രഹവും (സ്പൃഹ) ഒരല്പം പോലും ഇല്ലാത്തവനാണ്, അവന് ലോകത്തിൽ ഒരു തരത്തിലുള്ള യാചനയില്ല, ആത്മീയ ഉപദേശം നൽകാൻ പോലും അവന് യാചനയില്ല, ശിഷ്യന്മാരെ ശേഖരിക്കുന്നതിനുള്ള യാചന അവനില്ല., ആരെയും നല്ല രീതിയിൽ മാറ്റാൻ അവനു യാചനയില്ല, കർമ്മത്തിന്റെ സൂക്ഷ്മമായ അഹങ്കാരം അവനില്ല (ഗർവ), അവൻ ലൗകിക സുഖങ്ങളിൽ മുഴുകുന്നില്ല (ഗരവത), അഹംഭാവത്തിന്റെ സൂക്ഷ്മത അവനില്ല (പോത്താപ്പനു).

## [7] ജ്ഞാനി പുരുഷൻ - എ. എം. പട്ടേൽ (ദാദാശ്രീ)

*"ദാദാ ഭഗവാൻ"* പതിനാലു ലോകങ്ങളുടെയും നാഥനാണ്. അദ്ദേഹം നിങ്ങളുടെ ഉള്ളിലും ഉണ്ട്. എന്നാൽ ഇതുവരെ അദ്ദേഹം നിങ്ങളിൽ പ്രകടം ആയിട്ടില്ല. ഇവിടെ, എനിക്കുള്ളിൽ അദ്ദേഹം

പൂർണ്ണമായും പ്രകടം ആയിരിക്കുന്നു. പ്രകടം ആയ ആൾ നിങ്ങൾക്ക് ആത്മീയമായ ഫലങ്ങൾ നല്കും. ഒരു വട്ടം അദ്ദേഹത്തിന്റെ പേര് പറഞ്ഞാൽ പോലും നിങ്ങൾക്ക് നേട്ടം ഉണ്ടാവും. യഥാർത്ഥം ആയ തിരിച്ച് അറിവോടെ നിങ്ങൾ അദ്ദേഹത്തിന്റെ പേര് പറഞ്ഞാൽ നിങ്ങൾക്ക് മോക്ഷം ലഭിക്കും, ലൗകികമായ തടസ്സങ്ങളും കഷ്ടപ്പാടുകളും നീങ്ങും.

നിങ്ങൾ ഇവിടെ കാണുന്നത് "ദാദാ ഭഗവാൻ" അല്ല. നിങ്ങൾ വിചാരിച്ചേക്കാം നിങ്ങൾക്ക് മുന്നിൽ ഇരിക്കുന്ന ഈ വ്യക്തിയാണ് "ദാദാ ഭഗവാൻ" എന്ന്, അല്ലേ ? എന്നിരുന്നാലും, നിങ്ങൾ കാണുന്നത് ഭാദരനിലെ [ഗുജറാത്തിലെ ഒരു പട്ടണം] ഒരു പട്ടേലിനെ ആണ്. ഞാൻ ഒരു "*ജ്ഞാനി പുരുഷനാണ്*". എനിക്കകത്ത് പ്രകടമായ " ഭഗവാൻ" ആണ് "ദാദാ ഭഗവാൻ". ഞാൻ സ്വയം ഒരു ഭഗവാൻ അല്ല. എനിക്ക് അകത്തുള്ള ദാദാ ഭഗവാനെ ഞാനും വണങ്ങുന്നു. "ദാദാ ഭഗവാനും" "ഞാനും" വേറെ വേറെയാണ്. ഞങ്ങൾക്ക് പരസ്പരം ഒരു അയൽപക്ക ബന്ധമാണ് ഉള്ളത്. ആളുകൾ കരുതുന്ന "ദാദാ ഭഗവാൻ" എന്റെ ഈ ശരീരമാണ് എന്ന്. അല്ല. എങ്ങനെ ഭാദരനിൽ നിന്നുള്ള ഈ പട്ടേലിന് ദാദാ ഭഗവാൻ ആകാൻ കഴിയും? ഇത് ഭാദരനിൽ നിന്നുള്ള ഒരു പട്ടേൽ ആണ്.

(ഈ ജ്ഞാനം നേടിയതിനു ശേഷം) ദാദായുടെ *ആജ്ഞകൾ* (അക്രം വിജ്ഞാനത്തിലെ 'സ്വയം' എന്ന നിലയിൽ അവബോധത്തെ സംരക്ഷിക്കുന്ന അഞ്ച് നിർദ്ദേശങ്ങൾ) പാലിക്കുന്നു എന്നു പറയുന്നത് നിങ്ങൾ എ. എം. പട്ടേലിന്റെ *ആജ്ഞകൾ* പാലിക്കുന്നതല്ല. ഇത് പതിനാല് ലോകങ്ങളുടേയും ഭഗവാനായ "ദാദാ ഭഗവാന്റെ" ആജ്ഞകളാണ്. ഞാൻ അതിന് ഉറപ്പ് നല്കുന്നു. ശരിയാണ്, അത് ഞാൻ എന്ന മാധ്യമത്തിലൂടെയാണ് പുറത്തു വരുന്നത്. ഇത് എന്റെ *ആജ്ഞകൾ* അല്ല. ഇതെല്ലാം ദാദാ ഭഗവാന്റെ

ആജ്ഞകളാണ്. ഞാനും സ്വയം ഈ ആജ്ഞകളിൽ തന്നെയാണ് വസിക്കുന്നത്.

## [8] ക്രമിക മാർഗ്ഗം - അക്രം മാർഗ്ഗം

മോക്ഷത്തിന് രണ്ട് മാർഗ്ഗമുണ്ട്. ഒന്ന് "***ക്രമിക***" മാർഗ്ഗവും (ആത്മ ജ്ഞാനത്തിനുള്ള പടി പടിയായ മാർഗ്ഗം) "***അക്രം***" മാർഗ്ഗവും (ആത്മജ്ഞാനത്തിനുള്ള പടികളില്ലാത്ത മാർഗ്ഗം). ക്രമിക മാർഗ്ഗം എന്നു വെച്ചാൽ നിങ്ങൾ പടി പടിയായി കയറിപ്പോകണം. പരിഗ്രഹങ്ങൾ (സ്വന്തം എന്നു തോന്നുന്ന വസ്തുക്കൾ) ഒന്നൊന്നായി കുറഞ്ഞു കുറഞ്ഞു വരുമ്പോൾ മോക്ഷം ലഭിക്കും. ഇതിന് എണ്ണമറ്റ ജീവിതകാലം എടുത്തേക്കാം. എന്താണ് ഈ അക്രം മാർഗ്ഗം? ഇതിൽ ഒരു പടിയും കയറേണ്ടി വരില്ല. ഇത് ഉയർന്നുവന്ന ഒരു തരം 'ലിഫ്റ്റ്' മാർഗ്ഗമാണ്' (എലിവേറ്റർ) മാർഗ്ഗമാണ്. ഭാര്യക്കും കുട്ടികൾക്കും ഒപ്പം ഒരാൾക്ക് നേരിട്ട് ലിഫ്റ്റിൽ പ്രവേശിക്കാം; പുത്രൻമാരെയും പുത്രിമാരെയും വിവാഹം കഴിച്ചതിനു ശേഷം, എല്ലാം [ലോകപരമായ എല്ലാ കടമകളും] പരിപാലിച്ചതിന് ശേഷവും ഒരാൾക്ക് മുക്തി നേടാനാകും. ഈ ലൗകിക കർത്തവ്യങ്ങളെല്ലാം ചെയ്തിട്ടും ഒരാൾക്ക് മുക്തി നേടാനുള്ള അവസരം നഷ്ടപ്പെടുന്നില്ല. അക്രം പാത ഇങ്ങനെയാണ്, കൂടാതെ ഇത് ഒരു അസാധാരണമായ പാതയായി കണക്കാക്കപ്പെടുന്നു. **കോടി വർഷങ്ങൾ കൂടുമ്പോഴാണ് ഇങ്ങനെ ഒരു മാർഗ്ഗം സംഭവിക്കുന്നത്.** അതിനാൽ 'ലിഫ്റ്റിൽ' പ്രവേശിക്കുന്നവൻ മോക്ഷം പ്രാപിക്കുന്നു. ഞാൻ ഒരു നിമിത്തം മാത്രമാണ്. ഈ 'ലിഫ്റ്റിൽ' പ്രവേശിക്കുന്നവൻ പരമമായ പരിഹാരം കൈവരിക്കുന്നു! ആത്യന്തികമായ പരിഹാരം കൊണ്ടുവരേണ്ടതുണ്ട്, അല്ലേ? 'ലിഫ്റ്റിൽ' പ്രവേശിച്ചാൽ നിങ്ങൾ തീർച്ചയായും മുക്തി നേടാൻ പോകുന്നുവെന്ന് നിങ്ങൾക്ക് ഉറപ്പുണ്ടായിരിക്കേണ്ടതല്ലേ?

കോപം, അഹങ്കാരം, വഞ്ചന, അത്യാഗ്രഹം എന്നിവ ഉദിക്കുന്നില്ല, ***ആർത്തധ്യാനമോ*** (സ്വയം ദ്രോഹിക്കുന്ന പ്രതികൂല ആന്തരിക അവസ്ഥ) അല്ലെങ്കിൽ ***രൗദ്രധ്യാനമോ*** (സ്വന്തത്തെയും മറ്റുള്ളവരെയും ദ്രോഹിക്കുന്ന പ്രതികൂലമായ ആന്തരിക അവസ്ഥ) ഉണ്ടാകില്ല എന്നതാണ് അതിന്റെ ഉറപ്പ്. അതിനാൽ [ആത്മീയ] ജോലി പൂർണ്ണമായും പൂർത്തിയായി, അല്ലേ?

## അക്രം മാർഗ്ഗം, വളരെ എളുപ്പത്തിൽ, ആത്മാവിന്റെ അനുഭവം ഒരാൾക്ക് നല്കുന്നു

ക്രമിക മാർഗ്ഗത്തിൽ (ആത്മീയ പുരോഗതിയുടെ പരമ്പരാഗത ഘട്ടം ഘട്ടമായുള്ള പാത), വളരെ അധികം പരിശ്രമിച്ചതിന് ശേഷമാണ്, ആത്മാവിനെ കുറിച്ചുള്ള ഒരു ആശയം ഒരാൾക്ക് ലഭിക്കുന്നത്. അതും വളരെ അവ്യക്തമായ രീതിയിൽ മാത്രം. എന്നിരുന്നാലും അവന് ആത്മാവിന്റെ ബോധം (*ലക്ഷ്*) ലഭിക്കില്ല. അവന് ആത്മാവിനെ കുറിച്ചുള്ള 'ആത്മ ഇതുപോലെയാണ്' എന്ന ബോധം നില നിർത്തേണ്ടി വരും. അതേ സമയം അക്രം മാർഗ്ഗത്തിൽ, ആത്മാവ് നിങ്ങളുടെ അനുഭവം ആയിത്തീരുന്നു. നിങ്ങൾക്ക് ആത്മാവിനെ കുറിച്ചുള്ള നേരിട്ടുള്ള അനുഭവം (*അനുഭവ്*) ലഭിക്കുന്നു. തല വേദനിച്ചാലും, വിശപ്പ് വന്നാലും, പക്ഷാഘാതം വന്നാലും, ബാഹ്യമായി എത്ര ബുദ്ധിമുട്ടുകൾ ഉണ്ടായാലും, ഉള്ളിലെ സമാധാനം വിട്ടുമാറുന്നില്ല, അതാണ് ആത്മാനുഭവമായി കണക്കാക്കുന്നത്. ആത്മാനുഭവം വേദനയെ പോലും ആനന്ദമാക്കി മാറ്റുന്നു, അതേസമയം ആത്മജ്ഞാനത്തിൽ (*മിഥ്യാത്വി*) ഉറച്ചുനിൽക്കുന്ന ഒരാൾക്ക് സുഖത്തിനിടയിലും വേദന അനുഭവപ്പെടുന്നു.

ഇതാണ് "***അക്രം വിജ്ഞാനം***", അതുകൊണ്ടാണ് സംകിത് ('ഞാൻ പരിശുദ്ധാത്മാവ് എന്ന ശരിയായ വിശ്വാസം) ഇത്രയും

ചുരുങ്ങിയ സമയത്തിനുള്ളിൽ നേടിയെടുക്കുന്നത്. ഇത് യഥാർത്ഥത്തിൽ വളരെ ഉയർന്ന ഒരു ശാസ്ത്രമാണ്. 'ഞങ്ങൾ' സ്വയവും അല്ലാത്തതും തമ്മിൽ ഒരു വിഭജനം സൃഷ്ടിക്കുന്നു, അതായത് നിങ്ങളുടേതും നിങ്ങളുടേതല്ലാത്തതും തമ്മിലുള്ള വിഭജനം. കേവലം ഒരു മണിക്കൂറിനുള്ളിൽ, ഏത് വിഭജനം നിങ്ങളുടേതാണെന്നും ഏത് വിഭജനം നിങ്ങളുടേതല്ലെന്നും നിർവചിക്കുന്ന ഒരു അതിർത്തിരേഖ 'ഞങ്ങൾ' സൃഷ്ടിക്കുന്നു. നിങ്ങൾ സ്വയം ഇത് ചെയ്യാൻ പാടുപെടുകയാണെങ്കിൽ, ഒരു ലക്ഷം ജീവിതത്തിനിടയിൽ പോലും നിങ്ങൾക്ക് ഇത് ചെയ്യാൻ കഴിയില്ല.

## "എന്നെ" കണ്ടു മുട്ടുന്ന ആൾ അക്രം വിജ്ഞാനത്തിന് യോഗ്യനാണ്

**ചോദ്യകർത്താവ്:** ഈ പാത വളരെ ലളിതമാണ്, അപ്പോൾ നമുക്ക് യോഗ്യതകളൊന്നും ആവശ്യമില്ലേ? അത് ആർക്കും ലഭ്യമാണോ?

**ദാദാശ്രീ:** ചിലർ 'ഞങ്ങളോട്' ചോദിക്കുന്നു, "[ഈ ജ്ഞാനം സ്വീകരിക്കാൻ] ഞാൻ യോഗ്യനാണോ?" ഞാൻ അവരോട് പറയുന്നു, "നിങ്ങൾ 'ഞങ്ങളെ' കണ്ടുമുട്ടി, അതിനാൽ നിങ്ങൾ യോഗ്യരാണ്." നമ്മൾ കണ്ടുമുട്ടി എന്നതിന്റെ അർത്ഥം ശാസ്ത്രീയമായ സാഹചര്യ തെളിവുകൾ (വ്യവസ്ഥിതി) അതിനു പിന്നിൽ ഉണ്ടെന്നാണ്. അതിനാൽ, 'ഞങ്ങളെ' കണ്ടുമുട്ടുന്ന ആരെയും യോഗ്യനായി കണക്കാക്കുന്നു. ‘ഞങ്ങളെ’ കണ്ടുമുട്ടാത്തവർ യോഗ്യരല്ല. ഒരു വ്യക്തി 'ഞങ്ങളെ' കണ്ടുമുട്ടുന്നതിന് പിന്നിലെ കാരണം എന്താണ്? ഒരാൾ യോഗ്യനായതുകൊണ്ടാണ് അവൻ 'ഞങ്ങളെ' കണ്ടുമുട്ടുന്നത്. ‘നമ്മളെ’ കണ്ടുമുട്ടിയിട്ടും, ഒരാൾ [ആത്മസാക്ഷാത്കാരം] നേടിയില്ലെങ്കിൽ, അവന്റെ തടസ്സമാകുന്ന കർമ്മമാണ് അവനെ തടസ്സപ്പെടുത്തുന്നത്.

## "ക്രമിക" ത്തിൽ നിങ്ങൾ ചെയ്യണം,

## അതേ സമയം "അക്രം" ൽ ഒന്നും ചെയ്യേണ്ടതില്ല.

ഒരിക്കൽ ഒരാൾ ചോദിച്ചു, "ക്രമികും, അക്രം പാതയും തമ്മിലുള്ള വ്യത്യാസം എന്താണ്?" ഞാൻ മറുപടി പറഞ്ഞു, "*ക്രമിക് പാതയിൽ,* എല്ലാവരും പറയുന്നത് മോശമായ പ്രവൃത്തികൾ ഉപേക്ഷിച്ച് നല്ല പ്രവൃത്തികൾ ചെയ്യണമെന്നാണ്. എല്ലാവരും ഒരേ കാര്യം പറയുന്നു, അതാണ് *ക്രമിക് പാത. ക്രമിക്* എന്നാൽ അവരെല്ലാം നിങ്ങളോട് പറയുന്നത്, കാര്യങ്ങൾ ഉപേക്ഷിക്കാനും, വഞ്ചനയും അത്യാഗ്രഹവും ഉപേക്ഷിക്കാനും, നല്ല കാര്യങ്ങൾ ചെയ്യാനും പറയുന്നു. അതുതന്നെയല്ലേ ഇതുവരെ ചെയ്തത്? അതേസമയം ഈ *അക്രം* അർത്ഥമാക്കുന്നത് 'ചെയ്യേണ്ട' ഒന്നും ഇല്ല എന്നാണ്. 'ഞാൻ ചെയ്യുന്നു' (*കരോമി*), 'നിങ്ങൾ ചെയ്യുന്നു' (*കരോസി*), 'അവർ ചെയ്യുന്നു' (*കരോതി*) എന്നിങ്ങനെ ഒന്നുമില്ല!

*അക്രം വിജ്ഞാൻ* ഒരു അത്ഭുതമാണ്. ഈ ജ്ഞാനം നേടിയ ശേഷം, അടുത്ത ദിവസം തന്നെ ഒരു വ്യക്തിക്ക് കാര്യമായ മാറ്റം അനുഭവപ്പെടുന്നു. ഇത് കേൾക്കുമ്പോൾ തന്നെ ആളുകൾക്ക് ബോധ്യപ്പെടുകയും ഈ പാതയിലേക്ക് ആകർഷിക്കപ്പെടുകയും ചെയ്യുന്നു.

അക്രത്തിൽ, അടിസ്ഥാനപരമായി, മാറ്റം ആന്തരികമായി തീർച്ചയായും ആരംഭിക്കുന്നു. ക്രമിക് പാതയിൽ, ശുദ്ധീകരണം ആന്തരികമായി നടക്കില്ല. ഇതിനുള്ള കാരണം ഒരാൾക്ക് കഴിവില്ല എന്നതാണ്; അത്തരമൊരു ആന്തരിക 'യന്ത്രങ്ങൾ' സജ്ജീകരിച്ചിട്ടില്ല, അതുകൊണ്ടാണ് അവർ ബാഹ്യ രീതി അവലംബിച്ചത്. എന്നാൽ എപ്പോഴാണ് ആ ബാഹ്യ രീതി ആന്തരികത്തിൽ എത്തുക? ചിന്തയിലും സംസാരത്തിലും പ്രവൃത്തിയിലും ഐക്യം ഉണ്ടാകുമ്പോൾ അത്

ആന്തരികതയിലെത്തും; അപ്പോഴാണ് മാറ്റം ആന്തരികമായി സംഭവിക്കാൻ തുടങ്ങുന്നത്. പ്രധാന കാര്യം, ചിന്തയിലും സംസാരത്തിലും പ്രവർത്തനത്തിലും ഒരു ഐക്യവുമില്ല എന്നതാണ് [സമയചക്രത്തിന്റെ നിലവിലെ കാലഘട്ടത്തിൽ; *കലിയുഗത്തിൽ*].

## ചിന്ത-വാക്ക്-പ്രവർത്തി എന്നിവയുടെ അനൈക്യം മൂലം

## 'അക്രം' എന്നൊരു വേറിട്ട മാർഗ്ഗം പ്രകടമായി

മോക്ഷത്തിനുള്ള പുരോഗതിയുടെ പാത ഓരോന്നായി ലോകം കണ്ടെത്തി. എന്നിരുന്നാലും, ഒരാൾ തന്റെ മനസ്സിലുള്ളത് കൃത്യമായി പറയുകയും, പ്രവർത്തിക്കുകയും ചെയ്യുന്നിടത്തോളം കാലം അത് ഉചിതമാണ്; മോക്ഷത്തിലേക്കുള്ള ആ പാത അത് വരെ പ്രവർത്തിക്കുന്നു. അല്ലെങ്കിൽ, ആ വഴി അടഞ്ഞുപോകും. കാലചക്രത്തിന്റെ ഈ കാലഘട്ടത്തിൽ, ചിന്ത, സംസാരം, പ്രവൃത്തി എന്നിവയിലെ ഐക്യം തകർന്നിരിക്കുന്നു, അതുകൊണ്ടാണ് ക്രമിക് പാത തകർന്നത്. അതുകൊണ്ടാണ് 'ഞങ്ങൾ' പറയുന്നത്, "ക്രമിക് പാതയുടെ അടിത്തറ ദ്രവിച്ചപ്പോൾ , അക്രം ഉയർന്നുവന്നു." ഇവിടെ എല്ലാം അനുവദനീയമാണ്; നിങ്ങൾ എങ്ങനെയാണോ അതുപോലെ തന്നെ നിങ്ങളെ സ്വീകരിക്കപ്പെടുന്നു. നിങ്ങൾ 'ഞങ്ങളെ' കണ്ടുമുട്ടിയാൽ മതി! അതുകൊണ്ട് 'നമ്മളെ' സംബന്ധിച്ചിടത്തോളം ബാഹ്യമായി സംഭവിക്കുന്ന കാര്യങ്ങളിൽ വിഷമിക്കേണ്ട കാര്യമില്ല.

## ജ്ഞാനിപുരുഷന്റെ കൃപകൊണ്ട് നേട്ടം

**ചോദ്യകർത്താവ്:** അങ്ങ് വെളിപ്പെടുത്തിയ *അക്രം* മാർഗ്ഗം, അങ്ങയെപ്പോലെ ഉള്ള ജ്ഞാനിപുരുഷന്മാർക്ക് നല്ലതാണ്. അത് അങ്ങേക്ക് എളുപ്പമാണ്. എന്നാൽ അത് ഞങ്ങളെപ്പോലെ ലൗകിക ജീവിതവും ജോലിയും ഒക്കെയായി കഴിയുന്ന സാധാരണക്കാർക്ക് വിഷമമാണ്. അതിനെന്താണ് പരിഹാരം?

**ദാദാശ്രീ:** *'പതിനാല് ലോകങ്ങളുടേയും ഭഗവാൻ'* ഒരു *ജ്ഞാനി പുരുഷന്റെ* അകത്ത് പ്രകടമായിരിക്കുകയാണ്. അത്തരം ഒരു ജ്ഞാനി പുരുഷനെ കണ്ടെത്തിയാൽ നിങ്ങൾക്ക് എന്താണ് ലഭിക്കാതിരിക്കുക? നിങ്ങൾ നിങ്ങളുടെ ശക്തികൊണ്ട് ഒന്നും തന്നെ ചെയ്യേണ്ടതായി ഇല്ല. എല്ലാം അദ്ദേഹത്തിന്റെ കൃപകൊണ്ട് സംഭവിക്കും. കൃപ എല്ലാം നേടിത്തരുന്നു. അതുകൊണ്ട് നിങ്ങൾ ഇവിടെ എന്തുതന്നെ ചോദിച്ചാലും, അത് ലഭിച്ചിരിക്കും. നിങ്ങൾ ചെയ്യേണ്ടത് *ജ്ഞാനിയുടെ ആജ്ഞകളിൽ* (ആത്മജ്ഞാനം നല്കുന്നതിന് ജ്ഞാനവിധി നടത്തിയ ശേഷം ദാദാശ്രീ നല്കുന്ന നിർദ്ദേശങ്ങൾ) ഇരിക്കുക മാത്രമാണ്. ഇത് *അക്രം വിജ്ഞാനമാണ്.* അതുകൊണ്ട് നിങ്ങൾ ജീവിച്ചിരിക്കുന്ന ഒരു ദൈവത്തിൽ നിന്നും നിങ്ങളുടെ ജോലി സാധിച്ചെടുക്കണം. ഒന്നോ രണ്ടോ മണിക്കൂർ മാത്രമല്ല, ഓരോ നിമിഷവും അവൻ നിങ്ങൾക്കായി സന്നിഹിതനായിരിക്കും.

**ചോദ്യകർത്താവ്:** അപ്പോൾ, ഞങ്ങൾ അദ്ദേഹത്തിന് എല്ലാം സമർപ്പണം ചെയ്താൽ, ഞങ്ങൾക്ക് വേണ്ടതെല്ലാം അദ്ദേഹം ചെയ്തു തരും. അങ്ങനെയാണോ?

**ദാദാശ്രീ:** 'അദ്ദേഹം' എല്ലാം ചെയ്യും, നിങ്ങൾ ഒന്നും ചെയ്യേണ്ടതില്ല. നിങ്ങൾ "ചെയ്താൽ" കർമ്മം നിങ്ങളെ ബന്ധിക്കും. നിങ്ങൾ വെറുതെ "ലിഫ്റ്റിൽ" (എലിവേറ്റർ) ഇരുന്ന് അഞ്ച് ആജ്ഞകൾ പരിശീലിക്കുകയേ വേണ്ടൂ. നിങ്ങൾ ചുറ്റും ഓടിച്ചാടി നടക്കുകയും കൈ ലിഫ്റ്റിൽ നിന്നും പുറത്തിടുകയും ചെയ്യരുത്. അത്രയേ നിങ്ങൾ ചെയ്യേണ്ടതായി ഉള്ളൂ. അപൂർവ്വമായി മാത്രമേ ഇത്തരം മാർഗ്ഗങ്ങൾ സംഭവിക്കുകയുള്ളൂ. വലിയ പുണ്യശാലികൾക്ക് ഉള്ളതാണ് ഇത്. ഇത് ലോകത്തിലെ പതിനൊന്നാമത്തെ അത്ഭുതം ആയി കണക്കാക്ക പെടുന്നു. ഈ വേറിട്ട മാർഗ്ഗത്തിന് ടിക്കറ്റ് ലഭിച്ചവർക്ക് അവരുടെ [ആത്മീയ] ജോലി എല്ലാം അവസാനിച്ചു.

## അക്രം മാർഗ്ഗം തുടരുന്നു

ഇതിനുള്ള ‘ഞങ്ങളുടെ’ ഭാവം ‘ഞങ്ങൾ’ നേടിയ പരമാനന്ദം നിങ്ങളും നേടുക എന്നതാണ്. അതുകൊണ്ട് പ്രകടമായ ഈ ശാസ്ത്രം അങ്ങനെ കുഴിച്ചു മൂടപ്പെടില്ല. 'ഞങ്ങൾ' ജ്ഞാനികളുടെ ഒരു പരമ്പരയെ ഉപേക്ഷിക്കും, 'ഞങ്ങൾ' 'നമ്മുടെ' അവകാശികളെ സ്ഥാപിക്കും, തുടർന്ന്, ജ്ഞാനികളുടെ ബന്ധം തുടരും. അതിനാൽ, ജീവിച്ചിരിക്കുന്ന ജ്ഞാനിയെ (സജീവൻ മൂർത്തി) അന്വേഷിക്കുക. ജ്ഞാനി ഇല്ലാതെ ആത്യന്തികമായ പരിഹാരത്തിൽ എത്തിച്ചേരുക സാധ്യമല്ല.

‘ഞങ്ങൾ’ സ്വയം ‘ഞങ്ങളുടെ’ സവിശേഷമായ ആത്മീയ സിദ്ധികൾ ചിലർക്ക് നല്കാൻ പോവുകയാണ്. ‘ഞങ്ങൾ’ പോയിക്കഴിഞ്ഞാൽ, അവരുടെ ആവശ്യം ഉണ്ടാവില്ലേ? ഭാവി തലമുറകൾക്ക് ഈ മാർഗ്ഗം ആവശ്യമായിരിക്കും. വേണ്ടി വരില്ലേ?

## [9] എന്താണ് ജ്ഞാനവിധി?

**ചോദ്യകർത്താവ്:** നിങ്ങളുടെ ഈ *ജ്ഞാന വിധി* എന്താണ്?

**ദാദാശ്രീ:** ജ്ഞാന വിധി സ്വയമല്ലാത്ത സമുച്ചയത്തെയും (പുഡ്ഗൽ-ശരീരം) സ്വയത്തെയും (ആത്മ) വേർതിരിക്കുന്നു! ഇത് ശുദ്ധമായ സ്വത്വത്തെയും (ശുദ്ധ ചേതൻ) സ്വയമല്ലാത്ത സമുച്ചയത്തെയും വേർതിരിക്കുന്നു.

**ചോദ്യകർത്താവ്:** ഈ തത്വം ശരിയാണ്. എന്നാൽ എന്താണ് അതിന്റെ ക്രമം?

**ദാദാശ്രീ:** ഇവിടെ നല്കാനായി ഒന്നും തന്നെയില്ല. ഒരാൾ ഇവിടെ വെറുതെ ഇരുന്ന്, ഞാൻ പറയുന്നത്, അതു പോലെ തന്നെ, ആവർത്തിക്കുക മാത്രമേ ചെയ്യേണ്ടതുള്ളൂ. [ഇത് 'ഞാൻ ആരാണ്' എന്ന തിരിച്ചറിവിലേക്ക് നയിക്കുന്ന വിജ്ഞാനത്തിന്റെ രണ്ട്

മണിക്കൂർ പരീക്ഷണമാണ്. 48 മിനിറ്റ് നേരത്തേക്ക്, സ്വയം, സ്വയം അല്ലാത്തത് എന്നിവയെ വേർതിരിക്കുന്ന സയൻസ് ഓഫ് സെപ്പറേഷൻ (ഭേദ് വിജ്ഞാൻ) വാക്യങ്ങൾ ആവർത്തിക്കാൻ ആവശ്യപ്പെടുന്നു. അത് ആത്മാവിനേയും അനാത്മാവിനേയും വേർതിരിക്കുന്നു. സന്നിഹിതരാകുന്നവരെല്ലാം ഒരുമിച്ച് ഇത് ആവർത്തിക്കണം. തുടർന്ന്, ഒരു മണിക്കൂറിനുള്ളിൽ, അഞ്ച് ആജ്ഞകളെ ഉദാഹരണസഹിതം വിശദമായി വിവരിക്കുന്നു, അതിൽ പുതിയ കർമ്മങ്ങൾ ചാർജ് ചെയ്യപ്പെടാതിരിക്കാൻ ഈ നിമിഷം മുതൽ എങ്ങനെ ജീവിതം നയിക്കാമെന്നും, ഭൂതകാലത്തിൽ ബന്ധിക്കപ്പെട്ട കർമ്മം എങ്ങനെ പൂർണമായി അവസാനിപ്പിക്കാം, അതോടൊപ്പം, 'ഞാൻ ശുദ്ധാത്മാവാണ്' എന്ന സ്ഥാപിത അവബോധം (ലക്ഷ്) എങ്ങനെ എപ്പോഴും നിലനിൽക്കും, എന്നും അറിയിക്കുന്നു.]

## [10] ജ്ഞാനവിധിയിൽ എന്ത് സംഭവിക്കുന്നു?

'ഞങ്ങൾ' ജ്ഞാനം നൽകുമ്പോൾ, നിങ്ങളുടെ കർമ്മം പൂർണ്ണമായും നശിക്കുന്നു, ആ സമയത്ത്, ആത്മാവിന് മുകളിലുള്ള അജ്ഞതയുടെ പല ആവരണങ്ങളും തകർന്നു പോകുന്നു. ആ സമയത്ത്, ഭഗവാന്റെ കൃപയാൽ, ഒരാൾ [ആത്മബോധം] ബോധവാൻ ആകുന്നു. സ്വയമായി ഉണർന്നാൽ, ആ ഉണർന്ന അവബോധം (ജാഗൃതി) വിടുകയില്ല. തുടർന്ന്, എപ്പോഴും ബോധവാൻ ആയിരിക്കാൻ സാധിക്കും. അങ്ങനെ, "ഞാൻ ശുദ്ധാത്മാവാണ്" എന്ന ബോധ്യം (പ്രതീതി) നിശ്ചയമായും തടസ്സമില്ലാതെ നിലനിൽക്കുന്നു. ആത്മാവ് അനുഭവപ്പെട്ടു കഴിഞ്ഞാൽ, 'ഞാൻ ശരീരമാണ്' (ദേഹാധ്യാസ്) എന്ന വിശ്വാസം ഇല്ലാതാകുന്നു. 'ഞാൻ ശരീരമാണ്' എന്ന വിശ്വാസം ഇല്ലാതാകുന്നതോടെ പുതിയ കർമ്മബന്ധം ഇല്ലാതാകുന്നു. ആദ്യം

അജ്ഞതയിൽ നിന്നും മുക്തി ലഭിക്കുന്നു. പിന്നെ ഒന്നോ രണ്ടോ ജന്മങ്ങൾ കഴിയുമ്പോൾ, അന്തിമ മോക്ഷം ലഭിക്കുന്നു.

## ജ്ഞാനാഗ്നിയിൽ കർമ്മം കത്തിപ്പോകുന്നു

'നാം' ഒരു വ്യക്തിക്ക് ഈ ജ്ഞാനം നൽകുന്ന ദിവസം എന്താണ് സംഭവിക്കുന്നത്? വ്യക്തിയുടെ [പാപം] കർമ്മം അറിവിന്റെ അഗ്നിയിൽ പൂർണ്ണമായും നശിക്കുന്നു. രണ്ട് തരത്തിലുള്ള കർമ്മങ്ങൾ നശിക്കുന്നു, ഒരു തരം കർമ്മം അവശേഷിക്കുന്നു. നീരാവി രൂപത്തിലുള്ള കർമ്മം നശിക്കുന്നു, ജലത്തിന്റെ രൂപത്തിലുള്ള കർമ്മവും നശിക്കുന്നു. മഞ്ഞിന്റെ രൂപത്തിലുള്ള കർമ്മം നശിക്കുകയില്ല. കാരണം, ഈ കർമ്മങ്ങൾ ദൃഢമായിരിക്കുന്നു, അവ ഫലം നൽകാൻ തയ്യാറാണ്, അതിനാൽ അവ ഉപേക്ഷിക്കുന്നില്ല. എന്നിരുന്നാലും, അറിവിന്റെ അഗ്നി ജലത്തിന്റെയും നീരാവിയുടെയും രൂപത്തിലുള്ള കർമ്മത്തെ നശിപ്പിക്കുന്നു. അതുകൊണ്ടാണ് ജ്ഞാനം ലഭിക്കുമ്പോൾ ആളുകൾക്ക് വളരെ ലഘുവായി തോന്നുന്നത്; ഉണർന്ന അവബോധം അവർക്ക് ഉടനടി വർദ്ധിക്കുന്നു. കാരണം, കർമ്മം നശിക്കാത്തിടത്തോളം, ഉണർന്നിരിക്കുന്ന അവബോധം ഒരു വ്യക്തിക്ക് വർദ്ധിക്കുകയില്ല! മഞ്ഞിന്റെ രൂപത്തിലുള്ള കർമ്മം കഷ്ടപ്പെടാൻ അവശേഷിക്കുന്നു. ഈ ഖരരൂപത്തിലുള്ള കർമ്മങ്ങൾ സഹിക്കാൻ എളുപ്പമാക്കുന്നതിനു വേണ്ടിയുള്ള എല്ലാ മാർഗ്ഗങ്ങളും ഞാൻ കാണിച്ചു തന്നിട്ടുണ്ട്: "ദാദാ ഭഗവാൻനാ അസീം ജയ് ജയ് കാർഹോ" (ദാദാ ഭഗവാൻ നീളാൾ വാഴട്ടെ) ആവർത്തിച്ച് ചൊല്ലുക, "ത്രിമന്ത്രവും"(എല്ലാ തടസ്സങ്ങളെയും നശിപ്പിക്കുന്ന മൂന്ന് മന്ത്രങ്ങൾ) "നവ്കലമും" (ഉന്നതമായ ആത്മീയ ഉദ്ദേശ്യങ്ങൾക്കായി ഉള്ളിലെ ശുദ്ധമായ ആത്മാവിനോട് ഒരാൾ ഊർജ്ജം ആവശ്യപ്പെടുന്ന ഒമ്പത് പ്രസ്താവനകൾ) പറയുക, തുടങ്ങിയവ.

ലൗകിക ദുഃഖങ്ങളിൽ നിരാകുലത അനുഭവപ്പെടുന്നതാണ്

മോക്ഷത്തിന്റെ ആദ്യാനുഭവം. ഞാൻ നിങ്ങൾക്ക് ജ്ഞാനം നല്കുന്ന ദിവസം മുതൽ നിങ്ങൾക്ക് അത് അനുഭവപ്പെടും. ശരീരമാകുന്ന ഈ കർമ്മങ്ങളുടെ ഭാരം തീരുമ്പോഴാണ് രണ്ടാമത്തെ അനുഭവം. അപ്പോൾ വിവരിക്കാൻ കഴിയാത്ത വിധത്തിലുള്ള ആനന്ദം അനുഭവപ്പെടും.

**ചോദ്യകർത്താവ്:** നിങ്ങളിൽ നിന്ന് ഞങ്ങൾക്ക് ലഭിച്ച ജ്ഞാനം തന്നെ ആത്മജ്ഞാനം (ആത്മാവിനെ കുറിച്ചുള്ള ജ്ഞാനം) തന്നെയല്ലേ?

**ദാദാശ്രീ:** നിങ്ങൾക്ക് ലഭിച്ചത് ആത്മജ്ഞാനമല്ല, ഉള്ളിൽ പ്രകടമായത് ആത്മജ്ഞാനമാണ്. [ജ്ഞാന വിധി സമയത്ത്] 'ഞങ്ങൾ' പറയുന്നത് ആവർത്തിക്കുമ്പോൾ, നിങ്ങളുടെ അപകീർത്തികരമായ കർമ്മം നശിക്കുകയും, ജ്ഞാനം ഉള്ളിൽ പ്രകടമാവുകയും ചെയ്യുന്നു. അത് നിങ്ങൾക്ക് പ്രകടമായിട്ടില്ലേ?

**ചോദ്യകർത്താവ് (*മഹാത്മാ*) :** അതെ, പ്രകടമായിട്ടുണ്ട്.

**ദാദാശ്രീ:** ആത്മപ്രാപ്തി നേടുക എളുപ്പമാണോ? ജ്ഞാന വിധി സമയത്ത്, അപകീർത്തികരമായ കർമ്മം നശിക്കുന്നു. സംഭവിക്കുന്ന രണ്ടാമത്തെ കാര്യം എന്താണ്? സ്വയവും ശരീര സമുച്ചയവും വേർപിരിയുന്നു. മൂന്നാമത്തെ കാര്യം ഭഗവാന്റെ കൃപ ലഭിക്കുന്നു എന്നതാണ്. അതിനാൽ, നിരന്തരം ഉണർന്നിരിക്കുന്ന അവബോധം ഉയർന്നുവരുന്നു, പ്രജ്ഞ (ആത്മാവിന്ടെ നേരിട്ടുള്ള പ്രകാശം) പ്രവർത്തിക്കാൻ തുടങ്ങുന്നു.

## ശുക്ലപക്ഷത്തിലെ രണ്ടാം ദിവസം മുതൽ "പൂർണ്ണചന്ദ്രൻ" വരെ

'നാം' ജ്ഞാനം നൽകുന്നതിന് മുമ്പ്, അനാദികാലം മുതൽ, അതായത് ലക്ഷക്കണക്കിന് ജന്മങ്ങളിലൂടെ, മനുഷ്യർ

"ചന്ദ്രനില്ലാതെ" ആണ് ജീവിച്ചിരുന്നത്. എന്താണ് "ചന്ദ്രനില്ലാതെ" എന്നതിനുള്ള അർത്ഥം എന്നു നിങ്ങൾക്കു മനസ്സിലായോ? ചന്ദ്രനില്ല എന്നു തന്നെയാണ് അതിന് അർത്ഥം. അനാദികാലം മുതൽ ആളുകൾ "ഇരുട്ടിൽ" [അജ്ഞാനത്തിന്റെ രൂപത്തിൽ] ആണ് ജീവിക്കുന്നത്. അവർ പ്രകാശം [ജ്ഞാനത്തിന്റെ രൂപത്തിൽ] കണ്ടിട്ടേ ഇല്ല. അവർ "ചന്ദ്രനെ" കണ്ടിട്ടേയില്ല! അതുകൊണ്ട് "നാം" ഈ ജ്ഞാനം നല്കുമ്പോൾ "ചന്ദ്രൻ" പ്രത്യക്ഷമാകുന്നു. തുടക്കത്തിൽ, ശുക്ലപക്ഷത്തിലെ രണ്ടാമത്തെ ദിവസം പോലെയാണ് ആദ്യത്തെ പ്രകാശം വരുന്നത്. 'നാം' പൂർണ്ണമായ *ജ്ഞാനം* നൽകുമ്പോൾ, അത് ഉള്ളിൽ പ്രകടമാകുന്നു. എത്ര ലഭിക്കുന്നു? "ശുക്ലപക്ഷത്തിലെ രണ്ടാമത്തെ ദിവസം" ലഭിക്കുന്ന അത്രയും പ്രകാശം മാത്രം. പിന്നീട് "പൂർണ്ണചന്ദ്രനിൽ" എത്തിച്ചേരാൻ നാം ഈ ജീവിതത്തിൽ ശ്രമിക്കണം. പിന്നെ രണ്ടാം ദിവസം മൂന്നാം ദിവസമാകും, നാലാം ദിവസമാകും.... അങ്ങനെ "പൂർണ്ണചന്ദ്രൻ" ആകുമ്പോൾ അത് പൂർണ്ണമായി. അങ്ങനെ പൂർണ്ണമായ ജ്ഞാനം (കേവലജ്ഞാനം) സംഭവിക്കുന്നു. പുതിയ കർമ്മങ്ങളൊന്നും ബന്ധിക്കുകയില്ല. കർമ്മബന്ധനം അവസാനിക്കുന്നു. കോപം-മാനം-മായാ-ലോഭങ്ങൾ ഒന്നും ഉണ്ടാവില്ല. യഥാർത്ഥത്തിൽ "ചന്ദുലാൽ" (മനസ്സിന്റേയും വാക്കുകളുടേയും ശരീരത്തിന്റേയും സങ്കരം) ആണ് എന്ന് മുമ്പ് ഉണ്ടായിരുന്ന വിശ്വാസം തന്നെ ഒരു മിഥ്യാഭ്രമം ആയിരുന്നു. ശരിക്കും "ഞാൻ ചന്ദുലാൽ ആണ്" എന്ന മിഥ്യാഭ്രമം പോയി. ഇപ്പോൾ നിങ്ങൾക്ക് നല്കിയിട്ടുള്ള *ആജ്ഞകളിൽ* (ആത്മാവസ്ഥ നില നിർത്തുന്നതിനും സംരക്ഷിക്കുന്നതിനും നല്കിയിരിക്കുന്ന നിർദ്ദേശങ്ങളും തത്വങ്ങളും) നില നിൽക്കുക.

നിങ്ങൾ ഇവിടെ *ജ്ഞാനവിധിക്ക്* വന്നാൽ, ഞാൻ നിങ്ങളുടെ പാപ കർമ്മങ്ങളെല്ലാം കഴുകിക്കളയും. അപ്പോൾ നിങ്ങൾക്ക്

നിങ്ങളുടെ സ്വന്തം തെറ്റുകൾ കാണാൻ കഴിയും. നിങ്ങൾക്ക് നിങ്ങളുടെ തെറ്റുകൾ കാണാൻ കഴിയുമ്പോൾ, നിങ്ങൾക്ക് മനസ്സിലാക്കാം നിങ്ങൾ അന്തിമ മോക്ഷത്തിന് തയ്യാറായിക്കൊണ്ടിരിക്കുകയാണ് എന്ന്.

## [11] ജ്ഞാനവിധിക്കു ശേഷം ആജ്ഞകൾ പാലിക്കേണ്ടതിന്റെ പ്രാധാന്യം

### ജ്ഞാനം സംരക്ഷിക്കുന്നതിന് ആജ്ഞകൾ

ഈ ജ്ഞാനത്തിനു ശേഷം നിങ്ങൾ ആത്മാവിനെ അനുഭവിക്കുന്നു. പിന്നെ എന്താണ് നിങ്ങൾ ചെയ്യാൻ ഉള്ളത്? ജ്ഞാനിപുരുഷന്റെ *ആജ്ഞകൾ* (പരമമായ നിർദ്ദേശങ്ങൾ) പാലിക്കുക മാത്രമേ നിങ്ങൾ ചെയ്യേണ്ടതുള്ളൂ. ഈ *ആജ്ഞകൾ* നിങ്ങളുടെ മതം ആയിത്തീരുന്നു. ഈ ആജ്ഞകൾ നിങ്ങളുടെ തപസ്സിനെ പ്രതിനിധീകരിക്കുന്നു. ലൗകിക ജീവിതവും ആയി ബന്ധപ്പെട്ട ഒന്നിനേയും നിയന്ത്രിക്കാത്തതും, അതിന് തടസ്സങ്ങൾ ഒന്നും സൃഷ്ടിക്കാത്തതും ആണ് എന്റെ ആജ്ഞകൾ. നിങ്ങൾ ലൗകിക ജീവിതം തുടർന്നു കൊണ്ട് ഇരിക്കുമ്പോഴും ലൗകിക ജീവിതത്തിലെ ഒന്നും തന്നെ നിങ്ങളെ ബാധിക്കുക ഇല്ല. അതാണ് അക്രം വിജ്ഞാനത്തിന്റെ മാഹാത്മ്യം!

എല്ലാ സ്ഥലങ്ങളിലും ചീത്ത കൂട്ടു കെട്ടുകൾ (കുസംഗം) നില നില്ക്കുന്ന കാല ഘട്ടമാണ് ഇത്. അടുക്കളയിൽ നിന്നും ഓഫീസിലേക്ക് പോകുമ്പോൾ, വീട്ടിൽ, വഴിയിൽ, പുറത്ത്, കാറിൽ, ട്രെയിനിൽ....... എല്ലായിടത്തും നിങ്ങളെ ആത്മാവിൽ നിന്നും പുറത്തു കൊണ്ടു പോകുന്നത് അല്ലാതെ (കുസംഗം) വേറെ ഒന്നും ഇല്ല. രണ്ടു മണിക്കൂർ കൊണ്ട് നിങ്ങൾക്ക് ലഭിച്ച ജ്ഞാനം എങ്ങും നില നില്ക്കുന്ന ചീത്ത കൂട്ടു കെട്ടുകൾ (കുസംഗം) വിഴുങ്ങി കളയും. അതിനാണ് അഞ്ച് ആജ്ഞകളുടെ സംരക്ഷണ വേലി നിങ്ങൾക്ക്

നല്കിയിരിക്കുന്നത്. നിങ്ങൾ ആ സംരക്ഷണത്തിന് അകത്ത് നില്ക്കുകയാണെങ്കിൽ, അകത്തുള്ള ആത്മാവിന്റെ അവസ്ഥക്ക് ഒരു ചെറിയ മാറ്റം പോലും സംഭവിക്കുകയില്ല. നിങ്ങൾക്ക് അത് നല്കിയ സമയത്ത് ഉള്ളതു പോലെ തന്നെ ജ്ഞാനം നിലനില്ക്കും. വേലി തകർന്നു പോയാൽ ജ്ഞാനം നശിപ്പിക്കപ്പെടും.

ഞാൻ നിങ്ങൾക്ക് ജ്ഞാനവും, ആത്മാവിനെ അനാത്മാവിൽ നിന്നും വേർതിരിക്കുന്ന അറിവും (ഭേദജ്ഞാനം) നല്കിയിരിക്കുന്നു. എന്നിരുന്നാലും, അത് വേറിട്ടു തന്നെ നില നില്ക്കുന്നതിനും ഈ കലിയുഗ കാലഘട്ടത്തിൽ (ചിന്ത, വാക്ക്, പ്രവർത്തി എന്നിവ ഐക്യത്തിൽ വർത്തിക്കാത്ത കാലഘട്ടം) നിന്നും അതിലെ ആളുകളിൽ നിന്നും സംരക്ഷണം ലഭിക്കുന്നതിനും, ഞാൻ നിങ്ങൾക്ക് ***അഞ്ച് വാക്യങ്ങൾ*** (ആജ്ഞകളുടെ രൂപത്തിൽ) നല്കിയിരിക്കുന്നു. അറിവിന്റെ വിത്തിന് (ജ്ഞാന ബീജം) അത് വളരുന്നതിനോടൊപ്പം അതിന് നാം വെള്ളം നല്കേണ്ടി വരില്ലേ? അതിനുചുറ്റും നാം ഒരു വേലി കെട്ടേണ്ടി വരില്ലേ?

## ജ്ഞാനത്തിനുശേഷം എന്ത് ആത്മീയ സാധനകളാണ് ഒരാൾ പിന്തുടരേണ്ടത്?

**ചോദ്യകർത്താവ്:** ഈ ജ്ഞാനം നേടിയ ശേഷം എന്ത് തരത്തിലുള്ള ആത്മീയ പരിശീലനമാണ് (സാധന) ഒരാൾ ചെയ്യേണ്ടത്?

**ദാദാശ്രീ:** ആത്മീയ സാധനകളായി അഞ്ച് ആജ്ഞകൾ പാലിക്കുക മാത്രമാണ് നിങ്ങൾ ചെയ്യേണ്ടത്. വേറെ ഒരു ആത്മീയ സാധനയും ഇനി നിങ്ങൾ ചെയ്യേണ്ടതായി ഇല്ല. മറ്റ് ആത്മീയ സാധനകൾ നിങ്ങൾക്ക് ബന്ധനങ്ങൾ സൃഷ്ടിക്കും. അതേ സമയം അഞ്ച് ആജ്ഞകൾ നിങ്ങൾക്ക് സ്വാതന്ത്ര്യം നല്കും.

**ചോദ്യകർത്താവ്:** അഞ്ച് ആജ്ഞകൾക്ക് മുകളിലായി,

അതിലും വലിയ വേറെ എന്തെങ്കിലും ഉണ്ടോ?

**ദാദാശ്രീ:** നിങ്ങൾക്ക് "അഞ്ച് ആജ്ഞകളുടെ" വേലിയുണ്ട്. അതുകൊണ്ട് ആരും നിങ്ങളുടെ "നിധി" "കട്ട്" എടുക്കില്ല. നിങ്ങൾ വേലി സംരക്ഷിച്ചാൽ ഞാൻ നിങ്ങൾക്ക് നല്കിയത് അതേ പോലെ തന്നെ ഉള്ളിൽ ഇരിക്കും. വേലി അയഞ്ഞുപോയാൽ ആരെങ്കിലും അകത്ത് കയറി അകത്തുള്ളത് നശിപ്പിച്ചേക്കാം. അപ്പോൾ വീണ്ടും വന്ന് എനിക്ക് കേടുപാടുകൾ തീർക്കേണ്ടി വരും. അതുകൊണ്ട് ഈ അഞ്ച് ആജ്ഞകളിൽ നില നിൽക്കുക ആണെങ്കിൽ ഞാൻ നിങ്ങൾക്ക് തുടർച്ചയായ ഒരു സമാധി അവസ്ഥ (മാനസികവും ശാരീരികവും ബാഹ്യവുമായ പ്രേരിതമായ കഷ്ടപ്പാടുകളിൽ നിന്ന് ഒരാൾ സ്വതന്ത്രനാകുമ്പോൾ ഉണ്ടാകുന്ന ഒരു പരമാനന്ദത്തിന്റെ അവസ്ഥ) ഉറപ്പു നല്കുന്നു.

## ആജ്ഞകളിലൂടെ വളരെ വേഗത്തിലുള്ള പുരോഗതി

**ചോദ്യകർത്താവ്:** ജ്ഞാനം നേടിയ ശേഷം *മഹാത്മാക്കൾ* ഉണ്ടാക്കുന്ന പുരോഗതി, ആ പുരോഗതിയുടെ വേഗതയെന്തിനെ ആശ്രയിച്ചിരിക്കുന്നു? പുരോഗതി വേഗത്തിലാക്കാൻ നമ്മൾ എന്താണ് ചെയ്യേണ്ടത്?

**ദാദാശ്രീ:** ഒരാൾ അഞ്ച് *ആജ്ഞകളെ* പിന്തുടരുകയാണെങ്കിൽ, അത് പെട്ടെന്ന് സംഭവിക്കും, അഞ്ച് ആജ്ഞകളാണ് അതിന് കാരണം. നിങ്ങൾ അഞ്ച് *ആജ്ഞകളെ* പിന്തുടരുമ്പോൾ, ആത്മാവിനെക്കുറിച്ചുള്ള അജ്ഞതയുടെ ആവരണം പൊട്ടുന്നു, ആത്മശക്തികൾ പ്രകടമാകാൻ തുടങ്ങുന്നു. പ്രകടിപ്പിക്കാത്ത ഊർജ്ജം പ്രകടമാകാൻ തുടങ്ങുന്നു. അഞ്ച് *ആജ്ഞകളെ* പിന്തുടരുന്നതിലൂടെ, ആത്മാവിന്ടെ ഊർജ്ജം (ഐശ്വര്യം) പ്രകടമാകുന്നു. എല്ലാത്തരം ഊർജ്ജങ്ങളും പ്രകടമാകുന്നു. ഇതെല്ലാം *ആജ്ഞകളെ* പിന്തുടരുന്നതിനെ ആശ്രയിച്ചിരിക്കുന്നു.

'നമ്മുടെ' *ആജ്ഞകളോട്* ആത്മാർത്ഥത പുലർത്തുന്നത് ഏറ്റവും വലിയ ഗുണമായി കണക്കാക്കപ്പെടുന്നു. ‘നമ്മുടെ’ *ആജ്ഞകളിൽ* നിലനിൽക്കുന്നതിലൂടെ, ബുദ്ധി ഉപയോഗിക്കാത്ത അവസ്ഥ കൈവരിക്കുന്നവൻ, ‘നമ്മെ’ പോലെയായി മാറുന്നു! എന്നിരുന്നാലും, ഒരാൾ *ആജ്ഞകളെ* പരിപോഷിപ്പിക്കുന്നിടത്തോളം കാലം, *ആജ്ഞകൾക്ക്* ഒരു മാറ്റവും വരുത്തരുത്. അപ്പോൾ ഒരു പ്രശ്നവും ഉണ്ടാകില്ല.

## ദൃഢനിശ്ചയം നിങ്ങളെ ആജ്ഞകൾ പിന്തുടരാൻ സഹായിക്കുന്നു

ദാദായുടെ *ആജ്ഞകളെ* പിന്തുടരാൻ ആഗ്രഹിക്കുന്നത് എല്ലാറ്റിലും വലിയ കാര്യമാണ്. *ആജ്ഞകളെ* പിന്തുടരാൻ നിങ്ങൾ തീരുമാനിക്കണം. നിങ്ങൾക്ക് *ആജ്ഞകളെ* പിന്തുടരാൻ കഴിയുമോ ഇല്ലയോ എന്ന് സൂക്ഷ്മമായി പരിശോധിക്കരുത്. നിങ്ങൾക്ക് എത്രത്തോളം *ആജ്ഞകളെ* പിന്തുടരാൻ കഴിയുന്നുണ്ടോ, അത്രയും ശരിയാണ്. എന്നിരുന്നാലും, നിങ്ങൾ *ആജ്ഞകളെ* പിന്തുടരണമെന്ന് നിങ്ങൾ തീരുമാനിക്കണം.

**ചോദ്യകർത്താവ്:** ആജ്ഞകൾ പൂർണമായും പാലിച്ചില്ലെങ്കിൽ പ്രശ്നമില്ല, അല്ലേ?

**ദാദാശ്രീ:** കുഴപ്പമില്ല എന്നല്ല. നിങ്ങൾ തീർച്ചയായും ആജ്ഞകളെ പാലിക്കാൻ ആഗ്രഹിക്കുന്നുവെന്ന് 'നിങ്ങൾ' തീരുമാനിക്കണം! രാവിലെ എഴുന്നേൽക്കുമ്പോൾ മുതൽ, "എനിക്ക് ആജ്ഞകളിൽ നില നില്ക്കുകയും അവ പിന്തുടരുകയും വേണം"എന്ന് തീരുമാനിക്കുക. നിങ്ങൾ ഇത് തീരുമാനിക്കുന്ന നിമിഷം മുതൽ, നിങ്ങൾ 'നമ്മുടെ' ആജ്ഞകളിലേക്ക് വന്നിരിക്കും, അതാണ് 'നമുക്ക്' വേണ്ടത്.

നിങ്ങൾ ആജ്ഞകളെ പിന്തുടരാൻ മറന്നാൽ, അതിനായി പ്രതിക്രമണം ചെയ്യുക, ' ഹേ ദാദാ, ഈ രണ്ട് മണിക്കൂറിനുള്ളിൽ ഞാൻ മറന്നു, ഞാൻ നിങ്ങളുടെ ആജ്ഞകളെ മറന്നു. എന്നിരുന്നാലും, ആജ്ഞകളെ പിന്തുടരാൻ ഞാൻ ആഗ്രഹിക്കുന്നു. ദയവായി എന്നോട് ക്ഷമിക്കൂ.' അപ്പോൾ നിങ്ങൾക്ക് മുഴുവൻ പാസിംഗ് മാർക്കും ലഭിക്കും; നൂറു ശതമാനം മാർക്ക് കിട്ടും. അതിനാൽ നിങ്ങളുടെ ഉത്തരവാദിത്വത്തിൽ നിന്ന് നിങ്ങൾ ഒഴിവാകും. ഒരിക്കൽ നിങ്ങൾ ആജ്ഞവലയത്തിൽ വന്നാൽ, ഈ ലോകത്തിലെ ഒന്നും നിങ്ങളെ ബാധിക്കുകയില്ല. നിങ്ങൾ 'ഞങ്ങളുടെ' ആജ്ഞകളെ പിന്തുടരുകയാണെങ്കിൽ, ഒന്നും നിങ്ങളെ ബാധിക്കുകയില്ല.

## ആത്മാവിലേക്കുള്ള യഥാർത്ഥ പുരോഗതി ആജ്ഞകൾ പാലിക്കുമ്പോഴാണ് ആരംഭിക്കുന്നത്.

'ഞങ്ങൾ' *ജ്ഞാനം* നല്കിയപ്പോൾ, നിങ്ങൾ (ആത്മാവ്) അനാത്മാവിൽ (*പ്രകൃതി*) നിന്നും വേർപെട്ടു. ''ഞാൻ ശുദ്ധാത്മാവാണ്'' എന്നതാണ് ആത്മാവ് (*പുരുഷൻ*)., അതിനുശേഷം *പുരുഷാർത്ഥം* (ആത്മവുമായി പുരോഗമിക്കാനുള്ള ആത്മീയ പരിശ്രമം), ഇതാണ് യഥാർത്ഥ *പുരുഷാർത്ഥം.*

**ചോദ്യകർത്താവ്:** യഥാർത്ഥ ആത്മീയമായ പരിശ്രമവും (*യഥാർത്ഥ പുരുഷാർത്ഥം*) ആപേക്ഷികമായ ആത്മീയ പരിശ്രമവും (*ആപേക്ഷിക പുരുഷാർത്ഥം*) തമ്മിലുള്ള വ്യത്യാസം ദയവായി വിശദീകരിച്ചു തരൂ.

**ദാദാശ്രീ:** യഥാർത്ഥ പുരുഷാർത്ഥത്തിൽ ഒന്നും തന്നെ ചെയ്യാനില്ല. രണ്ടും തമ്മിലുള്ള വ്യത്യാസം എന്താണെന്നു വെച്ചാൽ, യഥാർത്ഥ പുരുഷാർത്ഥം "കാണുകയും" "അറിയുകയും" മാത്രമാണ്. ആപേക്ഷിക പുരുഷാർത്ഥത്തിന്റെ അർത്ഥം എന്താണ്? അത്

"ഇതാണ് ഞാൻ ചെയ്യാൻ പോകുന്നത്!" എന്ന ആന്തരിക ഭാവം ഉണ്ടായിരിക്കുക എന്നതാണ്.

"ചന്ദുഭായ്" എന്ന നിലയ്ക്ക് നിങ്ങൾ ചെയ്തു കൊണ്ടിരുന്ന ആത്മീയ പരിശ്രമം ഒരു മിഥ്യാ പുരുഷാർത്ഥം ആയിരുന്നു. എന്നാൽ "ഞാൻ ശുദ്ധാത്മാവാണ്" എന്ന നിലയ്ക്ക് നിങ്ങൾ പുരുഷാർത്ഥം ചെയ്യുന്നതും ദാദായുടെ അഞ്ച് ആജ്ഞകളിൽ ഇരിക്കുന്നതും ആണ് യഥാർത്ഥ പുരുഷാർത്ഥം. അത് പുരുഷനായ ശേഷം പുരുഷാർത്ഥം ചെയ്യുന്നതായി കണക്കാക്കപ്പെടുന്നു.

**ചോദ്യകർത്താവ്:** വിതച്ച ജ്ഞാനത്തിന്റെ വിത്ത്, അത് തന്നെയാണോ [അറിവിന്റെയും ദർശനത്തിന്റെയും] പ്രകാശം (ജ്യോതി)?

**ദാദാശ്രീ:** തീർച്ചയായും! എന്നിരുന്നാലും, ഇത് ചന്ദ്രചക്രത്തിന്റെ രണ്ടാം ദിവസം പോലെയാണ്. ഇപ്പോൾ, അത് ക്രമേണ പൂർണ്ണ ചന്ദ്രനായി മാറും. യഥാർത്ഥ പുരുഷാർത്ഥം ആരംഭിക്കുന്നത് പുഡ്ഗലും (അനാത്മാവും ) സ്വയമും (ആത്മാവും ) വേർപിരിയുന്ന നിമിഷം മുതലാണ്. പുരുഷാർത്ഥം ആരംഭിക്കുന്നിടത്ത്, അത് ഒരാളെ ചന്ദ്രചക്രത്തിന്റെ രണ്ടാം ദിവസം മുതൽ പൂർണ്ണചന്ദ്രാവസ്ഥയിലേക്ക് എത്തിക്കുന്നു. അതെ! ഒരാൾ ആജ്ഞകളെ പിന്തുടരുമ്പോൾ അത് സംഭവിക്കും. മറ്റൊന്നും 'ചെയ്യേണ്ട' കാര്യമില്ല. ആജ്ഞകളെ മാത്രമേ പിന്തുടരേണ്ടതുള്ളൂ.

**ചോദ്യകർത്താവ്:** ദാദാ, ഒരാൾ *പുരുഷനായതിന്* ശേഷമുള്ള *പുരുഷാർത്ഥത്തെ* ദയവായി വിവരിക്കുക. ലൗകിക ഇടപാടുകളിൽ ഒരാൾ എങ്ങനെ നിലനിൽക്കും?

**ദാദാശ്രീ:** ഈ *മഹാത്മാക്കളെല്ലാം* തീർച്ചയായും ലൗകിക ഇടപാടുകൾ നടത്തുന്നവരാണ്, അല്ലേ? അഞ്ച് *ആജ്ഞകൾ* തീർച്ചയായും ദാദയാണ്. അവയാണ് *യഥാർത്ഥ പുരുഷാർത്ഥം.*

അഞ്ച് *ആജ്ഞകളെ* പിന്തുടരുന്നതിനെ *പുരുഷാർത്ഥം* എന്ന് വിളിക്കുന്നു, അഞ്ച് *ആജ്ഞകളെ* പിന്തുടരുന്നതിന്റെ ഫലമായി എന്ത് സംഭവിക്കും? 'നിങ്ങൾക്ക്' അറിയുന്നവനും - കാണുന്നവനും ആയ (*ജ്ഞാത-ദ്രഷ്ട*) സ്ഥിതിയിൽ തുടരാൻ കഴിയും. 'നമ്മളോട്' ആരെങ്കിലും "എന്താണ് യഥാർത്ഥ പുരുഷാർത്ഥം?" എന്ന് ചോദിച്ചാൽ, അപ്പോൾ 'ഞങ്ങൾ' മറുപടി പറയും, ''അത് അറിയുന്നവനും - കാണുന്നവനും ആയി തുടരുക!'' അതിനാൽ ഈ അഞ്ച് ആജ്ഞകൾ നിങ്ങളെ അറിയുന്നവനും - കാണുന്നവനും ആയി നിലകൊള്ളാൻ പഠിപ്പിക്കുന്നു, അല്ലേ?

'ഞങ്ങൾ' ഇതിനായി ഒരു നിരീക്ഷണം നടത്തുന്നു; ഒരാൾ ആത്മാർത്ഥതയോടെ പുരുഷാർത്ഥം ആരംഭിച്ചിടത്തെല്ലാം, 'നമ്മുടെ' കൃപ തീർച്ചയായും അവനിൽ പതിഞ്ഞിരിക്കുന്നു.

## [12] ആത്മാവിന്റെ അനുഭവം മൂന്ന് ഘട്ടങ്ങളായി: അനുഭവ്, ലക്ഷ്, പ്രതീതി

**ചോദ്യകർത്താവ്:** ആത്മാവിന്റെ അനുഭവ സമയത്ത് എന്താണ് സംഭവിക്കുന്നത്?

**ദാദാശ്രീ:** ആത്മാവ് അനുഭവത്തിൽ വരുമ്പോൾ, 'ഞാൻ ശരീരമാണ്' (ദേഹാധ്യാസ്) എന്ന വിശ്വാസം അകലുന്നു. ഈ വിശ്വാസം വിട്ടുപോകുമ്പോൾ, പുതിയ കർമ്മത്തിന്റെ ബന്ധനം അവസാനിക്കുന്നു. അപ്പോൾ ഒരു വ്യക്തിക്ക് ഇതിൽ കൂടുതൽ എന്താണ് വേണ്ടത്?

മുമ്പ് 'ചന്ദുഭായ്' എന്തായിരുന്നു, ഇപ്പോൾ എന്താണ് എന്നൊക്കെ നമുക്ക് മനസ്സിലാക്കാൻ കഴിയുന്നു. ആ വ്യത്യാസം എന്തുകൊണ്ടാണ് ഉണ്ടായത്? അത് ആത്മാവിന്റെ അനുഭവം മൂലമാണ്. മുമ്പ്, ഞാൻ ഈ ശരീരമാണ് എന്ന അനുഭവം

ഉണ്ടായിരുന്നു. ഇപ്പോൾ അവിടെ ആത്മാവിന്റെ അനുഭവം ഉണ്ട്.

പ്രതീതി (ഉറച്ച വിശ്വാസം) എന്നു പറയുന്നത് നിങ്ങളുടെ വിശ്വാസം നൂറ് ശതമാനവും മാറിയിരിക്കുന്നു എന്നതാണ്. 'ഞാൻ തീർച്ചയായും ശുദ്ധാത്മാവാണ്' എന്നത് സ്ഥാപിതമായിരിക്കുന്ന വസ്തുതയാണ്. 'ഞാൻ ശുദ്ധാത്മാവാണ്' എന്ന സ്ഥാപിതമായ വിശ്വാസം (ശ്രദ്ധ) പോയേക്കാം, എങ്കിലും പ്രതീതി ഒരിക്കലും പോവില്ല. വിശ്വാസം മാറിയേക്കാം. എന്നാൽ പ്രതീതി ഒരിക്കലും മാറില്ല.

പ്രതീതി എന്നു പറയുന്നത്, ഉദാഹരണത്തിന്, നിങ്ങൾ സങ്കല്പിക്കുക, ഒരു വടി എടുത്ത് നിങ്ങൾ ഒരു സ്ഥലത്ത് മണ്ണിൽ പകുതി കുഴിച്ചിടുന്നു. ആ വടിയിൽ നിങ്ങൾ വലിയ സമ്മർദ്ദം ചെലുത്തിയാൽ അത് ഒന്ന് ചെരിഞ്ഞ് വളഞ്ഞേക്കാം. എന്നാൽ അതിന്റെ സ്ഥാനം മാറില്ല. കർമ്മം എത്ര ശക്തമായി തുറന്നാലും, ഭയാനകമായ കർമ്മം വെളിപ്പെടുത്തിയാലും, ബോധ്യം അതിന്റെ സ്ഥാനം മാറ്റില്ല. "ഞാൻ ശുദ്ധാത്മാവാണ്" എന്ന പ്രതീതി (ഉറച്ച വിശ്വാസം) ഒരിക്കലും പോകില്ല.

അതിനാൽ, അനുഭവം (അനുഭവ്), സ്ഥാപിതമായ അവബോധം (ലക്ഷ്), സ്വയം എന്ന ബോധ്യം (പ്രതീതി) ; ഇവ മൂന്നും അവശേഷിക്കുന്നു. ബോധ്യം എല്ലാ കാലത്തും നിലനിൽക്കുന്നു. സ്ഥാപിതമായ അവബോധം ചിലപ്പോൾ നിലനിൽക്കുന്നു. നമ്മൾ ചില ജോലികളിൽ ഏർപ്പെടുമ്പോൾ, സ്ഥാപിതമായ അവബോധം നമുക്ക് നഷ്ടപ്പെട്ടേക്കാം, ജോലിയിൽ നിന്ന് ഒരു ഇടവേള ലഭിച്ചാൽ, സ്ഥാപിതമായ അവബോധം തിരിച്ചെത്തും. ജോലിയിൽ നിന്നും മറ്റെല്ലാ കടമകളിൽ നിന്നും സ്വതന്ത്രനായി ഏകാന്തതയിൽ ഇരിക്കുമ്പോഴാണ് 'സ്വയം' എന്ന അനുഭവം ഉണ്ടാകുന്നത്;

അപ്പോഴാണ് അനുഭവം അനുഭവപ്പെടുക. ഓർക്കുക, അനുഭവം അനിവാര്യമായും വർദ്ധിച്ചുകൊണ്ടിരിക്കും.

അനുഭവം, സ്ഥാപിതമായ അവബോധം, സ്വയം എന്ന ബോധ്യം. ബോധ്യമാണ് അടിസ്ഥാനം. ആ അടിത്തറ സ്ഥാപിച്ചുകഴിഞ്ഞാൽ, സ്ഥാപിതമായ അവബോധം ഉയർന്നുവരുന്നു. തുടർന്ന്, 'ഞാൻ ശുദ്ധാത്മാവാണ്' എന്ന സ്ഥാപിത അവബോധം നിരന്തരം നിലനിൽക്കുന്നു. വിശ്രമവേളയിൽ, അൽപസമയം നിങ്ങൾ അറിയുന്നവനും-കാണുന്നവനും ആയി നിലകൊള്ളുമ്പോൾ, അത് സ്വയം എന്ന അനുഭവമാണ്.

## [13] ജീവിച്ചിരിക്കുന്ന ജ്ഞാനിയുമായുള്ള സത്സംഗത്തിന്റെ പ്രാധാന്യം

### കുരുക്കുകൾ പരിഹരിക്കാൻ സത്സംഗത്തിന്റെ ആവശ്യകത

ഈ *അക്രം വിജ്ഞാനത്തിലൂടെ* നിങ്ങളും തീർച്ചയായും ആത്മാനുഭവം നേടിയിരിക്കുന്നു. എന്നിരുന്നാലും, *ജ്ഞാനിയുടെ* കൃപയാൽ നിങ്ങൾ അത് നേടിയെടുത്തു; അതിനാൽ, നിങ്ങൾക്ക് ഇതിന്റെ പ്രയോജനം ലഭിക്കുന്നതിന്, ആത്മീയമായി പുരോഗമിക്കുന്നതിന്, *ജ്ഞാനിയുമായുള്ള* നിങ്ങളുടെ പരിചയം കൂടുതൽ വർദ്ധിപ്പിച്ചുകൊണ്ട് നിങ്ങൾ ഇത് മനസ്സിലാക്കണം.

ഈ ജ്ഞാനത്തെ കുറിച്ച് ഒരാൾ ആഴത്തിൽ മനസ്സിലാക്കേണ്ടതുണ്ട്. കാരണം ഇത് വെറും ഒരു മണിക്കൂർ കൊണ്ട് നല്കിയിട്ടുള്ളതാണ്. എന്തൊരു മഹാ അനുഭവം ആണ് ഈ ജ്ഞാനം! കോടി വർഷങ്ങൾകൊണ്ട് സംഭവിക്കാൻ സാധ്യതയില്ലാത്ത ജ്ഞാനം വെറും ഒരു മണിക്കൂർ കൊണ്ട് ലഭിക്കുന്നു. എന്നിരുന്നാലും ഒരാൾക്ക് അടിസ്ഥാനമായ ജ്ഞാനമാണ് ലഭിക്കുന്നത്. അത് സൂക്ഷ്മമായും വിശദമായും മനസ്സിലാക്കണം, അല്ലേ? നിങ്ങൾ 'ഞങ്ങളുടെ' കൂടെ ഇരുന്നു

ചോദ്യങ്ങൾ ചോദിക്കുന്നത് തുടരുമ്പോൾ 'ഞങ്ങൾ' അത് വിശദമായി വിശദീകരിക്കുന്നു. അതുകൊണ്ടാണ് സത്സംഗം (ചോദ്യ-ഉത്തര രൂപത്തിൽ നടത്തുന്ന ആത്മീയ സംഗമം; ആത്മസാക്ഷാത്കാരത്തെ പ്രോത്സാഹിപ്പിക്കുന്നവരുടെ കൂട്ടായ്മ അല്ലെങ്കിൽ ബന്ധം) വളരെ നിർണായകമാണെന്ന് 'ഞങ്ങൾ' പറയുന്നത്. നിങ്ങൾ അഭിമുഖീകരിക്കുന്ന ബുദ്ധിമുട്ടുകളെ കുറിച്ച് ഇവിടെ ചോദ്യങ്ങൾ ചോദിക്കുന്നത് തുടരുമ്പോൾ, ആ ബുദ്ധിമുട്ടുകൾ ഉള്ളിൽ അഴിയാൻ തുടങ്ങും. പൊള്ളുന്ന ചോദ്യമുണ്ടെങ്കിൽ അത് ചോദിക്കണം.

## വിത്ത് നട്ടു കഴിഞ്ഞാൽ അതിന് നനച്ചുകൊടുക്കേണ്ടത് അത്യാവശ്യമാണ്

**ചോദ്യകർത്താവ്:** ജ്ഞാനം എടുത്തതിന് ശേഷവും, 'ഞാൻ ശുദ്ധാത്മാവാണ്' എന്ന അവബോധം കൊണ്ടുവരാൻ അൽപ്പം ബുദ്ധിമുട്ടാണ്.

**ദാദാശ്രീ:** അല്ല, അത് സ്വാഭാവികമായി സംഭവിക്കുന്ന ഒന്നാണ്. ഇത് കൊണ്ടുവരേണ്ട ഒന്നല്ല, അത് തീർച്ചയായും സ്വന്തമായി നിലനിൽക്കുന്നു. അതിനായി എന്താണ് ചെയ്യേണ്ടത്? നിങ്ങൾ 'ഞങ്ങളുടെ' അടുത്തേക്ക് വരണം [ജ്ഞാനി പുരുഷന്റെ സത്സംഗത്തിൽ പങ്കെടുക്കുക]. 'തളിക്കേണ്ട' 'വെള്ളം' 'തളിക്കപ്പെടുന്നില്ല', അതുകൊണ്ടാണ് ഇതെല്ലാം ബുദ്ധിമുട്ടാകുന്നത്. നിങ്ങളുടെ ബിസിനസ്സിൽ നിങ്ങൾ ശ്രദ്ധിച്ചില്ലെങ്കിൽ, നിങ്ങളുടെ ബിസിനസ്സിന് എന്ത് സംഭവിക്കും?

**ചോദ്യകർത്താവ്:** അത് മോശമായിപ്പോകും.

**ദാദാശ്രീ:** അതെ, അതിനാൽ ഇതുമായി താരതമ്യപ്പെടുത്താവുന്നതാണ്. 'നിങ്ങൾ' ജ്ഞാനം എടുത്തു, അതിനാൽ 'വെള്ളം' അതിൽ ' തളിക്കണം', അപ്പോൾ 'ചെടി'

വളരും. ഒരു ചെറിയ ചെടിക്ക് പോലും വെള്ളം തളിക്കണം. അതിനാൽ മാസത്തിലൊരിക്കൽ, രണ്ട് മാസത്തിലൊരിക്കൽ, നിങ്ങൾ അതിൽ കുറച്ച് വെള്ളം തളിക്കേണ്ടതുണ്ട്.

**ചോദ്യകർത്താവ്:** ഞങ്ങൾ വീട്ടിൽ വെച്ച് നനച്ചു കൊടുക്കാം.

**ദാദാശ്രീ:** ഇല്ല, എന്നാൽ നിങ്ങൾ ഇത് വീട്ടിൽ ചെയ്താൽ അത് നടക്കില്ല. അത് പ്രവർത്തിക്കുമോ? ജ്ഞാനി ഇവിടെ നേരിട്ടു വന്നിരിക്കുന്നു, നിങ്ങൾക്ക് അതിനൊന്നും ഒരു വിലയുമില്ല! നിങ്ങൾ സ്കൂളിൽ പോയോ ഇല്ലയോ? നിങ്ങൾ എത്ര വർഷം സ്കൂളിൽ പോയി?

**ചോദ്യകർത്താവ്:** പത്തു വർഷങ്ങൾ.

**ദാദാശ്രീ:** അപ്പോൾ നിങ്ങൾ സ്കൂളിൽ എന്താണ് പഠിച്ചത്? ഭാഷ! ഈ ഇംഗ്ലീഷ് ഭാഷ പഠിക്കാൻ നിങ്ങൾ പത്ത് വർഷം ചെലവഴിച്ചു, അതേസമയം 'ഞങ്ങൾ' നിങ്ങളോട് 'ഞങ്ങൾ'ക്കൊപ്പം ആറ് മാസം ചെലവഴിക്കാൻ ആവശ്യപ്പെടുന്നു. നിങ്ങൾ ആറ് മാസത്തേക്ക് 'ഞങ്ങളുമായി' അടുത്ത ബന്ധം പുലർത്തുകയാണെങ്കിൽ, നിങ്ങളുടെ [ആത്മീയ] ജോലി പൂർത്തിയാകും.

## ദൃഢനിശ്ചയം തടസ്സങ്ങൾ നീക്കം ചെയ്യും

**ചോദ്യകർത്താവ്:** എന്റെ ലൗകികമായ ആപേക്ഷിക ജോലികൾക്കായി പ്രോഗ്രാമുകൾ നിശ്ചയിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ഇവിടെ സത്സംഗത്തിന് വരാൻ കഴിയുന്നില്ല.

**ദാദാശ്രീ:** നിങ്ങളുടെ ആന്തരിക ഭാവം ശക്തമാണെങ്കിൽ, മറ്റേത് [തടസ്സങ്ങൾ] തകർന്നു പോകും. 'നിങ്ങൾ' അകത്തെ ഭാവം ശക്തമാണോ ദുർബ്ബലമാണോ എന്ന് പരിശോധിക്കണം മാത്രമേ ചെയ്യേണ്ടതുള്ളൂ.

## സത്സംഗത്തിലൂടെ ലൗകിക ജീവിതത്തിൽ ലാഭം ഉറപ്പു നല്കുന്നു

'ഞങ്ങളുടെ' അടുത്തേക്ക് വരുന്ന ഈ ബിസിനസുകാരെല്ലാം ഒരു മണിക്കൂർ വൈകി കടകളിൽ എത്തിയാൽ വൻ നഷ്ടം സംഭവിക്കുമെന്ന തരത്തിലാണ്. അതുകൊണ്ട് 'ഞങ്ങൾ' അവരോട് പറഞ്ഞു, "നിങ്ങൾ ഇവിടെയുള്ളിടത്തോളം കാലം നിങ്ങൾക്ക് ഒരു നഷ്ടവും ഉണ്ടാകില്ല. ഇവിടേക്ക് വരുന്ന വഴിയിൽ, നിങ്ങളുടെ കടയിൽ അരമണിക്കൂറോളം നിന്നാൽ നിങ്ങൾക്ക് നഷ്ടം സംഭവിക്കും. നിങ്ങൾ ഇവിടെ വന്നാൽ അതിന്റെ ബാധ്യത 'ഞങ്ങളുടേതാണ്'." എന്തെന്നാൽ, 'നമുക്ക്' ഇതിൽ കൊടുക്കാനോ വാങ്ങാനോ ഒന്നുമില്ല. അതിനാൽ, നിങ്ങൾ ഇവിടെ വന്നത് 'നിങ്ങളുടെ ആത്മാവിനു' വേണ്ടി മാത്രമാണ്. അതുകൊണ്ടാണ് 'ഞങ്ങൾ' എല്ലാവരോടും പറയുന്നത്, "നിങ്ങൾ ഇവിടെ വന്നാൽ നിങ്ങൾക്ക് ഒരു തരത്തിലും നഷ്ടമുണ്ടാകില്ല."

## ദാദായുടെ അസാധാരണമായ സത്സംഗം

പ്രകടമാകുന്ന കർമ്മങ്ങളുടെ (ഉദയകർമ്മങ്ങൾ) ഫലങ്ങൾ വളരെ ഭാരമുള്ളതാണെങ്കിൽ, നിങ്ങൾ മനസ്സിലാക്കണം 'ഈ ഉദയകർമ്മം വളരെ വിഷമമുള്ളതാണ്, അതുകൊണ്ട് ശാന്തമായും സമാധാനമായും ഇരിക്കണം' എന്ന്. ഉദയകർമ്മം ഭാരമാകുമ്പോൾ, ചന്ദുഭായിയെ ശാന്തമാക്കി *സത്സംഗത്തിൽ* തുടരുക. കാര്യങ്ങൾ ഇതുപോലെ തന്നെ തുടരും. ഏതുതരം കർമ്മം പ്രകടമാകും എന്ന് പറയാനാവില്ല!

**ചോദ്യകർത്താവ്:** ഉണർന്നിരിക്കുന്ന അവബോധം (ജാഗ്രുതി) അസാധാരണമായ ഒരു തലത്തിലേക്ക് ഉയർത്താൻ എന്താണ്

പരിഹാരം?

**ദാദാശ്രീ:** സത്സംഗത്തിൽ തുടരുക എന്നതാണ്.

**ചോദ്യകർത്താവ്:** ആരെങ്കിലും നിങ്ങളോടൊപ്പം [*സത്സംഗത്തിൽ*] ആറുമാസം ഇരിക്കുമ്പോൾ, സ്ഥൂല തലത്തിൽ ഒരു പരിവർത്തനം സംഭവിക്കുന്നു, അതിനെത്തുടർന്ന് സൂക്ഷ്മമായ തലത്തിൽ പരിവർത്തനം സംഭവിക്കുന്നുവെന്ന് 'നിങ്ങൾ' പറയുന്നു.

**ദാദാശ്രീ:** അതെ, ഇവിടെ 'ഞങ്ങൾ'ക്കൊപ്പം ഇരിക്കുന്നതിലൂടെ പരിവർത്തനം സംഭവിക്കുന്നു. അതിനാൽ, ഒരാൾക്ക് [ജ്ഞാനിയെ] പരിചയമുണ്ടായിരിക്കണം, രണ്ട് മണിക്കൂർ, മൂന്ന് മണിക്കൂർ, അഞ്ച് മണിക്കൂർ; നിങ്ങൾ എത്ര ക്രെഡിറ്റ് ചെയ്താലും അതിന്റെ പ്രയോജനം ഉണ്ടാകും. *ജ്ഞാനം* നേടിയ ശേഷം, ചിലർ ചിന്തിക്കുന്നു, 'നമുക്ക് ഇനി ഒരു ജോലിയും ബാക്കിയില്ല!' എന്നിരുന്നാലും, പരിവർത്തനം ഇതുവരെ സംഭവിച്ചിട്ടില്ല!

## ജ്ഞാനിയുടെ സമീപത്ത് തുടരുക

**ചോദ്യകർത്താവ്:** പരിപൂർണ്ണം ആയ അവസ്ഥ നേടി എടുക്കുന്നതിന് മഹാത്മാക്കൾ എന്ത് സ്വതാല്പര്യം ആണ് നില നിർത്തേണ്ടത്?

**ദാദാശ്രീ:** ഒരാളുടെ ജീവിതത്തിന്റെ പരമാവധി ദാദായ്ക്കൊപ്പം ചെലവഴിക്കാനുള്ള പ്രേരണ മാത്രം; മറ്റൊരു ഉദ്ദേശ്യവുമില്ല. അത് പകലോ രാത്രിയോ ആകട്ടെ, അത് എവിടെയാണെങ്കിലും ദാദായുടെ അടുത്ത് തന്നെ നിൽക്കണം. അദ്ദേഹത്തിന്റെ സമീപത്ത് തന്നെ തുടരുക [അദ്ദേഹത്തിന്റെ നോട്ടം നിങ്ങളുടെ മേൽ വീഴുന്ന തരത്തിൽ .]

ഇവിടെ *സത്സംഗത്തിൽ* ഇരിക്കുന്നതിലൂടെ, കർമ്മഭാരം കുറഞ്ഞുകൊണ്ടേയിരിക്കുന്നു, മറ്റെല്ലായിടത്തും കർമ്മഭാരം

വർദ്ധിച്ചുകൊണ്ടിരിക്കുന്നു; അവിടെ കെട്ടുപാടുകളല്ലാതെ മറ്റൊന്നുമില്ല. നിങ്ങൾ ഇവിടെ *സത്സംഗത്തിൽ* എത്ര സമയം ചിലവഴിച്ചാലും അത്രയും സമയത്തേക്ക് നിങ്ങളുടെ ബിസിനസ്സിൽ ഒരു നഷ്ടവും ഉണ്ടാകില്ലെന്ന് 'ഞങ്ങൾ' നിങ്ങൾക്ക് ഒരു ഉറപ്പ് നൽകുന്നു, നിങ്ങൾ ബാലൻസ് ഷീറ്റ് നോക്കിയാൽ, അവസാനം നിങ്ങൾ അത് കണ്ടെത്തും. , നിങ്ങൾ ഒരു ലാഭം മാത്രമാണ് ഉണ്ടാക്കിയത്. ഇതൊരു സാധാരണ *സത്സംഗമാണോ?* ആത്മാപുരോഗതിക്ക് വേണ്ടി മാത്രം സമയം നീക്കിവെക്കുന്നവന് ലൗകിക ജീവിതത്തിൽ എങ്ങനെ നഷ്ടം സംഭവിക്കും? ലാഭമല്ലാതെ മറ്റൊന്നും ഉണ്ടാകില്ല. എന്നിരുന്നാലും, ഇത് മനസ്സിലാക്കിയാൽ മാത്രമേ ഒരാൾക്ക് പ്രയോജനം ലഭിക്കൂ! ഈ *സത്സംഗത്തിൽ* ഇരിക്കുന്ന സമയം വൃഥാ ചെലവഴിക്കില്ല. എന്തൊരു അത്ഭുതകരമായ സമയം വന്നിരിക്കുന്നു! മഹാവീർ ഭഗവാന്റെ കാലത്ത്, ആളുകൾക്ക് സത്സംഗത്തിന് പോകണമെങ്കിൽ, അവർക്ക് അവിടെ വരെ നടക്കേണ്ടി വന്നു! അതേസമയം, ഇന്ന് നിങ്ങൾക്ക് ബസ്സിലോ ട്രെയിനിലോ ഇരുന്നു സത്സംഗത്തിൽ എത്താം.

## നേരിട്ടുള്ള സത്സംഗമാണ് ഏറ്റവും നല്ലത്

നിങ്ങൾ ഇവിടെ ഇരിക്കുംപോൾ, നിങ്ങൾ ഒന്നും തന്നെ ചെയ്യില്ല എങ്കിലും, ഉള്ളിൽ മാറ്റങ്ങൾ സംഭവിച്ചു കൊണ്ട് ഇരിക്കും. കാരണം ഇത് *സത്സംഗമാണ്.* "സത്" എന്നത് അനശ്വരം ആയതാണ്. അതായത് ആത്മാവ്. സംഗം അതിന്റെ കൂട്ടുകെട്ട്, സൗഹൃദം. "ഇത്" [ജ്ഞാനി പുരുഷൻ] പ്രകടമായ സത് ആണ്. അതുകൊണ്ട് ഈ "സത്"നോട് നിങ്ങൾ സാമീപ്യത്തിൽ ഇരുന്നാൽ അത് ഏറ്റവും വലിയ *സത്സംഗമായി* കണക്കാക്ക പെടുന്നു.

*സത്സംഗത്തിൽ* തുടരുന്നതിലൂടെ, അത് [കർമ്മത്തിന്റെ നിറഞ്ഞ സ്റ്റോക്ക്] എല്ലാം ശൂന്യമാകും. കാരണം, 'ഞങ്ങൾ'ക്കൊപ്പം

നിൽക്കുന്നതിലൂടെ, 'ഞങ്ങളെ' നിരീക്ഷിക്കുന്നതിലൂടെ, നിങ്ങൾക്ക് 'ഞങ്ങളിൽ' നിന്ന് നേരിട്ടുള്ള ഊർജ്ജം ലഭിക്കും, അതിനാൽ നിങ്ങളുടെ ഉണർന്നിരിക്കുന്ന അവബോധം (*ജാഗ്രുതി*) വളരെയധികം വർദ്ധിക്കും! *സത്സംഗത്തിൽ* തുടരാൻ 'നിങ്ങൾ' പരിശ്രമിക്കണം. *സത്സംഗവുമായി* തുടർച്ചയായ ബന്ധം ഉണ്ടെങ്കിൽ, നിങ്ങളുടെ ജോലി പൂർത്തിയാകും.

നിങ്ങളുടെ ജോലി പൂർത്തിയാക്കുക എന്നതിന്റെ അർത്ഥമെന്താണ്? കഴിയുന്നത്ര ദർശനം (ജ്ഞാനി പുരുഷന്റെ ഭക്തിനിർഭരമായ ദർശനം) ചെയ്യാൻ ശ്രമിക്കുക. നിങ്ങൾക്ക് അദ്ദേഹത്തെ നേരിട്ട് കാണാൻ കഴിയുന്ന സത്സംഗത്തിൽ പങ്കെടുക്കുന്നത് പരമാവധി പ്രയോജനപ്പെടുത്തുക. അത് സംഭവിക്കുന്നില്ലെങ്കിൽ, അതിൽ പശ്ചാത്തപിക്കണം. ജ്ഞാനി പുരുഷന്റെ ദർശനം നടത്തി അദ്ദേഹത്തിന്ടെ കൂട്ടത്തിൽ ഇരിക്കുക.

## [14] ദാദായുടെ പുസ്തകങ്ങളും മാഗസിനുകളും വായിക്കുന്നതിന്റെ പ്രാധാന്യം

### ആപ്തവാണി സ്വന്തമായി ഫലങ്ങൾ സംഭരിക്കുന്നു!

ഇത് *ജ്ഞാനി പുരുഷന്റെ* സംഭാഷണം ആണ്, അതിലുപരി പുതുമയും. അതിന്റെ ഘട്ടങ്ങൾ നിലവിലുള്ളതാണ് [ഭൗതിക തെളിവുകൾ, സ്ഥാനം, സമയം, ഉദ്ദേശ്യം എന്നിവയ്ക്ക് വിധേയമാണ്], അതിനാൽ ലളിതമായി വായിക്കുമ്പോൾ [ലിഖിത രൂപത്തിൽ സമാഹരിച്ച സംഭാഷണം] നിങ്ങളുടെ എല്ലാ ഘട്ടങ്ങളും മാറിക്കൊണ്ടിരിക്കുന്നു, ഒപ്പം ആനന്ദം ഉയർന്നുവരുന്നു. കാരണം ഇത് ആസക്തിയോ വെറുപ്പോ ഇല്ലാത്ത സംസാരമാണ്. ആസക്തിയോ വെറുപ്പോ ഇല്ലാത്ത സംഭാഷണം ആണെങ്കിൽ , അത് ഫലം നൽകുന്നു, അല്ലാത്തപക്ഷം അത് ഉണ്ടാകില്ല. ഭഗവാന്റെ [മഹാവീരന്റെ] വാക്കുകളും ആസക്തിയും വെറുപ്പും

ഇല്ലാത്തതായിരുന്നു, അതിനാൽ അത് ഇന്നും സ്വാധീനം ചെലുത്തുന്നു. അതിനാൽ, *ജ്ഞാനി പുരുഷന്റെ* വാക്കുകളും ഫലപ്രദമാണ്. ആസക്തിയും വെറുപ്പും ഇല്ലാത്ത വാക്കുകൾ അല്ലാതെ മറ്റൊരു പരിഹാരവുമില്ല.

## നേരിട്ടുള്ള സത്സംഗം ലഭ്യമല്ലാത്ത സാഹചര്യത്തിൽ

**ചോദ്യകർത്താവ്:** ദാദാ, എനിക്ക് നിങ്ങളുമായി സമ്പർക്കം പുലർത്താൻ കഴിയുന്നില്ലെങ്കിൽ, [ദാദായുടെ] പുസ്തകങ്ങൾ എത്രത്തോളം സഹായിക്കും?

**ദാദാശ്രീ:** എല്ലാം സഹായിക്കും. ദാദായുടെ എല്ലാം ഇവിടെയുണ്ട്, അവ ദാദായുടെ വാക്കുകളാണ്, ദാദായുടെ ഭാവമാണ്, അതിനാൽ അവയെല്ലാം സഹായിക്കും.

**ചോദ്യകർത്താവ്:** എന്നാൽ ഇതും വ്യക്തിപരമായ ഒരു സത്സംഗവും തമ്മിൽ വ്യത്യാസമുണ്ട്, അല്ലേ?

**ദാദാശ്രീ:** നിങ്ങൾ വ്യത്യാസം വിലയിരുത്താൻ തുടങ്ങിയാൽ, എല്ലാറ്റിലും വ്യത്യാസമുണ്ടാവും. അതുകൊണ്ട്, ഒരു സമയത്ത് നമുക്ക് എന്താണോ ലഭ്യമായത് അത് നാം ഉപയോഗപ്പെടുത്തണം. ദാദാ ഇവിടെ ഇല്ലാതിരുന്നാൽ നിങ്ങൾക്ക് എന്ത് ചെയ്യാൻ കഴിയും? അപ്പോൾ നിങ്ങൾ ദാദായുടെ പുസ്തകങ്ങൾ വായിക്കണം. ദാദാ ശരിക്കും ആ പുസ്തകത്തിൽ തന്നെ ഉണ്ട്. ഇല്ലേ? അതല്ലെങ്കിൽ, നിങ്ങൾ കണ്ണടച്ചാൽ ഉടനെ, നിങ്ങൾക്ക് ദാദായെ കാണാം!

## [15] അഞ്ച് ആജ്ഞകളാൽ ലോകം തെറ്റുകൾ ഇല്ലാത്തതാവുന്നു

## ജ്ഞാനം നേടിയതിനുശേഷം ഒരാൾ സ്വന്തം തെറ്റുകൾ കാണാൻ തുടങ്ങുന്നു

ആത്മജ്ഞാനം ലഭിക്കാതെ, സ്വന്തം തെറ്റുകൾ കാണാൻ കഴിയില്ല. കാരണം, 'ഞാൻ തീർച്ചയായും ചന്ദുഭായിയാണ്, എനിക്ക് തെറ്റുകളൊന്നുമില്ല, ഞാൻ നന്നായി പെരുമാറുന്നു,' എന്ന വിശ്വാസം നിലനിൽക്കുന്നു. ആത്മസാക്ഷാത്കാരത്തിനു ശേഷം നിങ്ങൾ പക്ഷപാതം ഇല്ലാത്തവരായി തീർന്നു, മനസ്സിനോടും സംസാരത്തോടും ശരീരത്തോടും നിങ്ങൾക്ക് പക്ഷപാതം ഇല്ല. അതുകൊണ്ടാണ് നിങ്ങളുടെ തെറ്റുകൾ നിങ്ങൾക്ക് കാണാൻ കഴിയുന്നത്.

സ്വന്തം തെറ്റ് കണ്ടെത്തുന്നവൻ, ഓരോ നിമിഷവും സ്വന്തം തെറ്റ് കാണാൻ കഴിയുന്നവൻ, എവിടെ തെറ്റ് സംഭവിച്ചാലും, അവനത് കാണാൻ കഴിയും, അവൻ സമ്പൂർണ്ണ ജ്ഞാനം നേടിയവൻ ആയിത്തീർന്നു! 'ഞാൻ ചന്ദുഭായിയല്ല, ഞാൻ ശുദ്ധാത്മാവാണ്' എന്ന് മനസ്സിലാക്കിയാൽ ഒരാൾക്ക് നിഷ്പക്ഷനാകാം. ആരുടെയും തെറ്റ് ചെറുതായി കാണാതിരിക്കുമ്പോൾ, സ്വന്തം തെറ്റുകൾ എല്ലാം കാണുമ്പോൾ, നിങ്ങളുടെ [ആത്മീയ] പ്രവൃത്തി പൂർത്തീകരിച്ചതായി കണക്കാക്കുന്നു. സ്വന്തം തെറ്റുകൾ കണ്ടുതുടങ്ങിയാൽ, നാം പകർന്നു നൽകിയ ജ്ഞാനം ഫലം നൽകാൻ തുടങ്ങുന്നു. സ്വന്തം തെറ്റുകൾ കണ്ടു തുടങ്ങിയാൽ മറ്റുള്ളവരുടെ തെറ്റുകൾ കാണില്ല. മറ്റുള്ളവരുടെ തെറ്റുകൾ കാണുന്നത് ഗുരുതരമായ കുറ്റമായി കണക്കാക്കപ്പെടുന്നു.

ഈ തെറ്റുകൾ ഒന്നും ഇല്ലാത്ത ലോകത്ത്, ആരും തെറ്റുകാർ അല്ലാത്ത ഈ ലോകത്ത്, നമുക്ക് എങ്ങനെ മറ്റുള്ളവരെ കുറ്റപ്പെടുത്താൻ കഴിയും? എല്ലാ തെറ്റുകളും നശിപ്പിച്ചില്ല എങ്കിൽ,

അഹങ്കാരത്തെ നശിപ്പിക്കാൻ ആവില്ല. നിങ്ങളുടെ അഹങ്കാരം നശിക്കുന്നതു വരെ നിങ്ങൾ നിങ്ങളുടെ തെറ്റുകളെ മാച്ചു കളയണം.

നിങ്ങൾ മറ്റുള്ളവരിൽ തെറ്റ് കാണുന്ന എന്ന വസ്തുത നിങ്ങളുടെ തന്നെ തെറ്റാണ്. ഒരു ഘട്ടത്തിൽ ലോകം മുഴുവനും തെറ്റില്ലാത്തതാണ് എന്ന് നിങ്ങൾ കാണേണ്ടതുണ്ട്. ഇതെല്ലാം നിങ്ങളുടെ കഴിഞ്ഞ ജന്മത്തിൽ നിന്നുള്ള കണക്കല്ലാതെ മറ്റൊന്നുമല്ല. നിങ്ങൾ ഇത്രയും മനസ്സിലാക്കിയാൽ, അത് നിങ്ങൾക്ക് വളരെ ഗുണകരമായിരിക്കും.

## അഞ്ച് ആജ്ഞകൾ പിന്തുടരുന്നതിലൂടെ നിർദോഷ ദൃഷ്ടി

ഞാൻ ലോകത്തെ കുറ്റമറ്റതായി കാണുന്നു. നിങ്ങൾക്കായി ഈ ദർശനം ഉണ്ടാകുമ്പോൾ, ഈ 'പസിൽ' പരിഹരിക്കപ്പെടും. 'ഞങ്ങൾ' നിങ്ങൾക്ക് അത്തരമൊരു പ്രകാശം [ആത്മജ്ഞാനം] നൽകുകയും നിങ്ങളുടെ നിരവധി അപകീർത്തികരമായ കർമ്മങ്ങളെ കഴുകിക്കളയുകയും ചെയ്യും, അങ്ങനെ നിങ്ങളുടെ പ്രകാശം നിലനിൽക്കും, നിങ്ങൾ [ലോകത്തെ] കുറ്റമറ്റതായി കാണാൻ തുടങ്ങും. ഇതോടൊപ്പം 'ഞങ്ങൾ' നിങ്ങൾക്ക് അഞ്ച് ആജ്ഞകളും നൽകും. നിങ്ങൾ ആ അഞ്ച് ആജ്ഞകളിൽ നിലനിൽക്കുകയാണെങ്കിൽ, പ്രദാനം ചെയ്ത ജ്ഞാനം ചെറിയ തോതിൽ പോലും ഒടിവുണ്ടാകുന്നത് തടയും.

## അപ്പോൾ മുതൽ നിങ്ങൾ ശരിയായ ദർശനം നേടിക്കഴിഞ്ഞു

സ്വന്തം തെറ്റുകൾ കാണുന്ന നിമിഷം മുതൽ, ഒരാൾ സംകിത് ('ഞാൻ ശുദ്ധാത്മാവ്' എന്ന ശരിയായ വിശ്വാസം) നേടിയതായി കണക്കാക്കപ്പെടുന്നു. സ്വന്തം തെറ്റുകൾ കാണുമ്പോൾ, നിങ്ങൾ ഉണർന്നുവെന്ന് അറിയുക; അല്ലെങ്കിൽ, എല്ലാം ലളിതമായി 'ഉറക്കത്തിൽ' തുടരുന്നു. നിങ്ങളുടെ തെറ്റുകൾ അവസാനിച്ചോ ഇല്ലയോ എന്നതിനെക്കുറിച്ച് വിഷമിക്കേണ്ടതില്ല; പകരം,

ഉണർന്നിരിക്കുന്ന അവബോധം (ജാഗ്രുതി) ആദ്യമായും പ്രധാനമായും ആവശ്യമാണ്. ഉണർന്നിരിക്കുന്ന അവബോധം ഉടലെടുത്താൽ, പുതിയ തെറ്റുകൾ ഇനി ഉണ്ടാകില്ല, പഴയ തെറ്റുകൾ ശൂന്യമായിക്കൊണ്ടേയിരിക്കും. എങ്ങനെയാണ് ഈ പിഴവുകൾ ഉണ്ടാകുന്നത് എന്ന് 'നിങ്ങൾ' കാണണം!

## എത്ര തെറ്റുകൾ സംഭവിക്കുന്നുവോ, അത്രയും പ്രതിക്രമണങ്ങൾ ആവശ്യമാണ്

ഒരാൾ അനന്തമായ തെറ്റുകളുടെ ഒരു പാത്രമാണ്, അതിനാൽ [കുഴപ്പങ്ങൾ മായ്ക്കാൻ] അനുസരിച്ചുള്ള പ്രതിക്രമണങ്ങൾ ചെയ്യേണ്ടതുണ്ട്. എത്ര തെറ്റുകൾ നികത്തപ്പെട്ടിട്ടുണ്ടെങ്കിലും, നിങ്ങൾ അവ കണ്ടാൽ മതി. ജ്ഞാനി പുരുഷൻ ജ്ഞാനം പകർന്നുകഴിഞ്ഞാൽ അവരെ കാണാൻ കഴിയും. അല്ലെങ്കിൽ, ഒരാൾക്ക് സ്വന്തം തെറ്റുകൾ കാണാൻ കഴിയില്ല; അതാണ് യഥാർത്ഥത്തിൽ അജ്ഞാനത (ആത്മാവിനെക്കുറിച്ചുള്ള അജ്ഞാനത) എന്ന് വിശേഷിപ്പിക്കപ്പെടുന്നത്. ഒരാൾക്ക് സ്വന്തം തെറ്റുകൾ ഒന്നുപോലും കാണാൻ കഴിയില്ല, എന്നാൽ മറ്റുള്ളവരുടേത് കാണാൻ ആഗ്രഹിക്കുന്നുവെങ്കിൽ, അയാൾക്ക് പലതും കാണാൻ കഴിയും; അതിനെ മിഥ്യത്വ (വ്യാമോഹം) എന്ന് വിളിക്കുന്നു.

## അകത്ത് സ്വന്തം തെറ്റുകളിലേക്കുള്ള കാഴ്ച

ഈ ജ്ഞാനം നേടിയ ശേഷം, ഉള്ളിൽ ഉണ്ടാകുന്ന മോശമായ ചിന്തകൾ കാണുക, ഉള്ളിൽ ഉണ്ടാകുന്ന നല്ല ചിന്തകൾ കാണുക. നല്ലതിനോട് ആസക്തിയില്ല, തിന്മയോട് വെറുപ്പുമില്ല. നല്ലതും ചീത്തയും കാണേണ്ട ആവശ്യമില്ല. കാരണം, അധികാരം അടിസ്ഥാനപരമായി നിങ്ങളുടെ കൈയിലല്ല. അപ്പോൾ ജ്ഞാനികൾ എന്താണ് കാണുന്നത്? അവർ ലോകത്തെ മുഴുവൻ കുറ്റമറ്റതായി കാണുന്നു. കാരണം, ഇതെല്ലാം ഡിസ്ചാർജ് ആണ്,

അപ്പോൾ പാവപ്പെട്ടവൻ അതിൽ എങ്ങനെ തെറ്റ് ചെയ്യും? ആരെങ്കിലും നിങ്ങളുടെ നേരെ അധിക്ഷേപിച്ചാൽ, അത് ഡിസ്ചാർജ് ആണ്. നിങ്ങളുടെ ബോസ് നിങ്ങളെ ആശയക്കുഴപ്പത്തിലാക്കുകയാണെങ്കിൽ, അതും ഡിസ്ചാർജ് ആണ്. ബോസ് ഒരു തെളിവ് ഉപകരണമാണ് (നിമിത്ത്). ലോകത്ത് ആരും തെറ്റുകാരല്ല. മറ്റുള്ളവരുടെ തെറ്റുകൾ കാണുന്നത് നിങ്ങളുടെ സ്വന്തം തെറ്റാണ്, അത് തീർച്ചയായും അബദ്ധങ്ങളാണ്. അതുകൊണ്ടാണ് ലോകം ശാശ്വതമായി നിലകൊള്ളുന്നത്. മറ്റുള്ളവരുടെ തെറ്റുകൾ കാണുന്നതിലൂടെയും മറ്റുള്ളവരുടെ നിഷേധങ്ങൾ കാണുന്നതിലൂടെയും പ്രതികാരം ബന്ധപ്പെട്ടിരിക്കുന്നു.

**ജയ് സത് ചിത് ആനന്ദ്**

(ശാശ്വതമായ അവബോധം ആനന്ദമാണ്)

# എങ്ങും ഇണങ്ങിപ്പോകുക

## (Adjust Everywhere)

### ഈ ഫ്രെയ്സ് ജീവിതത്തിൽ പ്രാവർത്തികമാക്കു

'എങ്ങും ഇണങ്ങിപ്പോകുക' എന്ന ഫ്രെയ്സ് നിങ്ങളുടെ ജീവിതത്തിൽ പ്രാവർത്തികമാക്കുക. സമാധാനം വന്നു ചേരും. കലിയുഗത്തിന്റെ (ചിന്ത, വാക്ക്, പ്രവർത്തി എന്നിവ ഐക്യത്തിൽ വർത്തിക്കാത്ത ഇന്നത്തെ കാലം) ഈ ഭീകരമായ കാലഘട്ടത്തിൽ നിങ്ങൾ യോജിച്ച് പോകുന്നതിൽ പരാജയപ്പെട്ടാൽ നിങ്ങൾ നരകത്തിൽ പോകും.

നിങ്ങൾക്ക് ഈ ലോകത്തിൽ ഒന്നും അറിഞ്ഞില്ല എങ്കിലും പ്രശ്നം ഇല്ല, എന്നാൽ യോജിച്ച് പോകാൻ കഴിയേണ്ട് അത് അത്യാവശ്യം ആണ്. നിങ്ങളോട് യോജിച്ച് പോകാത്ത ഒരാളോട് യോജിച്ച് പോകാൻ നിങ്ങൾക്ക് കഴിഞ്ഞാൽ, നിങ്ങൾക്ക് ഈ ജീവിതത്തിലെ എല്ലാ കഷ്ടപ്പാടുകളിൽ നിന്നും നീന്തി കയറാൻ ആവും. മറ്റുള്ളവരോട് യോജിച്ച് പോകാൻ കഴിയുന്നവർക്ക് കഷ്ടപ്പെടേണ്ടി വരില്ല. എങ്ങും യോജിച്ച് പോകുക. എല്ലാ ആളുകളോടും യോജിച്ച് പോകുക എന്നതാണ് ഏറ്റവും വലിയ മതം. നമ്മുടെ ഈ കാലത്ത് വ്യത്യസ്തമായ വ്യക്തിത്വങ്ങൾ ഉള്ള (പ്രകൃതി, സവിശേഷതകൾ, മനോഭാവങ്ങൾ എന്നിവ) ധാരാളം ആളുകൾ ഉണ്ട്. യോജിച്ച് പോകാൻ കഴിയില്ല എങ്കിൽ എങ്ങനെ നിങ്ങൾക്ക് നില നിൽക്കാൻ ആവും?

ഐസ്ക്രീം ഒരിക്കലും നിങ്ങളോട് അതിൽ നിന്നും ഓടി പോകാൻ പറയില്ല. നിങ്ങൾക്ക് ആവശ്യമില്ല എങ്കിൽ നിങ്ങൾ അത് കഴിക്കേണ്ടതില്ല. വയസ്സന്മാർ എന്നും അതിനെ എതിർത്തു കൊണ്ട് ഇരിക്കും. കാലം മാറിക്കൊണ്ട് ഇരിക്കുന്നതു കൊണ്ടാണ് ഈ അഭിപ്രായ വ്യത്യാസങ്ങൾ എല്ലാം. ഈ ചെറുപ്പക്കാർ കാലത്തിന് അനുസരിച്ച് പ്രവർത്തിക്കുന്നു.

അതു കൊണ്ട് ഒരാൾ കാലത്തിന് അനുസരിച്ച് യോജിച്ച് പോകണം. നിങ്ങളുടെ മകൻ പുതിയ ഫേഷനിൽ ഉള്ള ഒരു തൊപ്പി

വെച്ച കൊണ്ട് വന്നാൽ, അവനോട് ദേഷ്യത്തോടെ "എവിടെ നിന്ന കിട്ടി ഇത്?'' എന്ന് ചോദിക്കുന്നതിന പകരം, അതുമായി യോജിച്ച് ചേർന്ന് ദയയോടെ, "എവിടന്നാണ് നിനക്ക് ഈ ഭംഗി ഉള്ള പുതിയ തൊപ്പി കിട്ടിയത്?'' "ഇതിന് നല്ല വില ഉണ്ടോ?'' എന്ന ചോദിക്കണം. അങ്ങനെ ആണ് യോജിച്ച് പോകുന്നത്.

അസൗകര്യങ്ങളിൽ സൗകര്യങ്ങൾ കണ്ടെത്തണം എന്ന് നമ്മുടെ മതം പറയുന്ന. ഉദാഹരണത്തിന്, എനിക്ക് ഒരു ദിവസം രാത്രി തോന്നി, കിടക്ക വിരി വളരെ വൃത്തികേടാണ് എന്ന്. എന്നാൽ ഞാൻ അതിനോട് ഇങ്ങനെ യോജിച്ച്ചേർന്ന, 'എന്നാൽ ഇത് വളരെ നല്ലതും മൃദുവായതുമാണ്'',എന്ന്. അപ്പോൾ എനിക്ക് അത് വളരെ സുഖകരമായി തോന്നി. അഞ്ച് ഇന്ദ്രിയങ്ങളിലൂടെ നാം നേടുന്ന അറിവാണ് നമ്മെ അസൗകര്യങ്ങൾ കണ്ടെത്താൻ ഇടയാക്കുന്നത്.

നല്ലത്, ചീത്ത എന്ന് ഇങ്ങനെ ഉള്ള അഭിപ്രായങ്ങൽ മൂലമാണ് നിങ്ങൾ വിഷമിക്കേണ്ടി വരുന്നത്. നിങ്ങൾ അത് പരിശോധിച്ച നോക്കണം. നാം എന്തെങ്കിലും ഒന്ന് നല്ലതാണ് എന്ന് പറഞ്ഞാൽ മറ്റുള്ളവയെ അതുമായി താരതമ്യം ചെയ്യുമ്പോൾ ചീത്തയായി തോന്നുന്നു. അത് നമ്മെ ശല്യം ചെയ്യാൻ തുടങ്ങും. ആളുകൾ പറയുന്നത് എന്തായാലും, അത് നല്ലത് ആയാലും ചീത്ത ആയാലും, നാം അതിനോട് യോജിച്ച് പോകണം. എനിക്ക് ഒരു ബോധവും ഇല്ല എന്ന് ആരെങ്കിലും എന്നോട് പറഞ്ഞാൽ, "നിങ്ങൾ പറഞ്ഞത് ശരിയാണ്, ഞാൻ എന്നും അല്പം മന്ദബുദ്ധിയാണ്, നിങ്ങൾക്ക് അത് ഇപ്പോൾ മാത്രമേ മനസ്സിൽ ആയിട്ടുള്ളൂ. എനിക്ക് അത് ചെറുപ്പം മുതൽ അറിയാം ആയിരുന്നു.'' എന്ന പറഞ്ഞു കൊണ്ട് ഞാൻ ഉടനെ അതുമായി യോജിച്ച് ചേരും. ഈ രീതിയിൽ നിങ്ങൾ പ്രതികരിച്ചാൽ നിങ്ങൾക്ക് സംഘർഷങ്ങളിൽ പെടേണ്ടി വരില്ല. അവർ പിന്നീട് ഒരിക്കലും നിങ്ങളെ ശല്യം ചെയ്യില്ല.

## ഭാര്യയുമായി യോജിച്ച് പോകൽ

ജോലി തിരക്കു മൂലം നിങ്ങൾ വീട്ടിൽ വൈകി എത്തുമ്പോൾ ഭാര്യ അസ്വസ്ഥ ആകുന്നു. "നിങ്ങൾ വൈകി. എനിക്കിനി ഇത്

സഹിക്കാൻ ആവില്ല", എന്ന് ഉറക്കെ പറഞ്ഞു കൊണ്ട് അവൾ അവളുടെ അനിഷ്ടം പ്രകടം ആക്കുന്നു. അവൾക്ക് ദേഷ്യം വന്നിരിക്കുന്നു, അതു കൊണ്ട് നിങ്ങൾ ഇങ്ങനെ പറയണം, "അതേ, പ്രിയേ, ഞാൻ ശരിക്കും വൈകി ഇരിക്കുന്നു. എന്നോട് തിരിച്ചു പോകാൻ പറയുക ആണെങ്കിൽ ഞാൻ തിരിച്ചു പോകാം. അകത്ത് കയറി ഇരിക്കാൻ ആണ് പറയുന്നത് എങ്കിൽ കയറി ഇരിക്കാം." അപ്പോൾ അവൾ പ്രതികരിക്കും, "വേണ്ട, തിരിച്ചു പോകണ്ട, ശാന്തമായി കുറച്ചു നേരം വിശ്രമിക്കൂ." അപ്പോൾ അവളോട് പറയൂ, "നീ അത്താഴം കഴിക്കാനാണ് പറയുന്നത് എങ്കിൽ അത്താഴം കഴിക്കാം. അത് അല്ലെങ്കിൽ ഞാൻ കിടക്കാം." അപ്പോൾ അവൾ പറയും "അത്താഴം കഴിക്കൂ" എന്ന്. ഇങ്ങനെ ആണ് യോജിച്ച് പോകുന്നത്. രാവിലെ നിങ്ങൾക്ക് ചൂടുള്ള ഒരു കപ്പ് ചായ ലഭിക്കും. നിങ്ങൾ വിവേകം ഇല്ലാതെ പെരുമാറി ഇരുന്നു എങ്കിൽ അവളും കടുത്ത ഭാഷയിൽ പ്രതികരിച്ചേനെ. രാവിലെ നിങ്ങളുടെ ചായക്കപ്പ് ദേഷ്യത്തോടെ മേശമേൽ ഇടിച്ചിട്ട് പോകുമായിരുന്നു. അവളുടെ പിണക്കം അടുത്ത രണ്ടു മൂന്നു ദിവസങ്ങളിലും തുടരും.

## ഭക്ഷണസമയത്തെ ഒരുമ

മാതൃകാപരമായ നിത്യ ജീവിത വ്യവഹാരം എന്നു പറയുന്നത് എങ്ങും യോജിച്ച് പോകുക എന്നതാണ്. ഈ അമൂല്യം ആയ സമയം നിങ്ങളുടെ ആത്മീയ പുരോഗതിക്ക് ഉള്ളതാണ്. അഭിപ്രായ വ്യത്യാസങ്ങൾ സൃഷ്ടിക്കരുത്. ഞാൻ നിങ്ങൾക്ക് "എങ്ങും യോജിച്ച് പോകുക!" എന്ന വാക്കുകൾ നല്കുന്നു. സൂപ്പിൽ അല്പം ഉപ്പ് കൂടി പോയാൽ, ദാദാ യോജിച്ച് പോകുന്നതിനെ കുറിച്ച് എന്താണ് പറഞ്ഞിരിക്കുന്നത് എന്ന് ഓർമ്മിക്കുക. അത് അല്പം കഴിക്കൂ. വേണം എങ്കിൽ ഒരല്പം ഉപ്പിലിട്ടത് ചോദിക്കാം. പക്ഷെ, വഴക്കു കൂടരുത്. വീട്ടിൽ ഒരു സംഘർഷവും ഉണ്ടാവാൻ പാടില്ല. യോജിച്ച് പോകൽ ജീവിതത്തിലെ കഷ്ടപ്പാട് നിറഞ്ഞ സമയങ്ങളിൽ ഒത്തു പോകാൻ സഹായിക്കും.

## നിങ്ങൾക്കത് ഇഷ്ടമല്ലെങ്കിലും, എന്തായാലും അത് സ്വീകരിക്കുക

നിങ്ങളോട് യോജിച്ച് പോകാത്ത ആളോടു തന്നെ യോജിച്ച് പോകുക. നിത്യ ജീവിതത്തിൽ ഒരു മരുമകൾക്കും അമ്മായി അമ്മക്കും തമ്മിലോ, തിരിച്ചോ യോജിച്ച് പോകാൻ കഴിയുന്നില്ല എങ്കിൽ, ഈ തിന്മ നിറഞ്ഞ ലോക ജീവിതത്തിൽ നിന്നും രക്ഷപ്പെടാൻ ആഗ്രഹിക്കുന്ന ആൾ വേണം യോജിച്ച് പോകാൻ. ഭർത്താവും ഭാര്യയും ആയാലും, ഒരാൾ എല്ലാം കീറി മുറിക്കുകയാണ് എങ്കിൽ മറ്റേ ആൾ അത് തുന്നി ചേർക്കണം. അങ്ങനെ മാത്രമേ ഒരു ബന്ധം സമാധാനത്തോടെ നില നിർത്താൻ കഴിയൂ. ആപേക്ഷികമായ ഈ ലോകത്ത് നിങ്ങളുടെ കാഴ്ചപ്പാടിൽ തന്നെ ഉറച്ച് നിൽക്കേണ്ട ആവശ്യമില്ല. ഒരു മനുഷ്യൻ എല്ലാ ഇടത്തും യോജിച്ച് ചേർന്ന് പോകുന്നവൻ ആയിരിക്കണം.

## അവളെ നന്നാക്കണോ, അതോ അവളുമായി യോജിച്ച് പോകണോ?

നിങ്ങൾ മറ്റേ ആളും ആയി എല്ലാ സാഹചര്യത്തിലും യോജിച്ച് പോയാൽ ജീവിതം എത്ര മനോഹരം ആയിരിക്കും. എന്തൊക്കെ ആയാലും, മരണ സമയത്ത് നാം നമ്മുടെ കൂടെ എന്താണ് കൊണ്ടു പോകുക? "ഞാൻ അവളെ നേരെയാക്കും" എന്ന് അവൻ പറയുന്നു. നിങ്ങൾ അവളെ നേരെ ആക്കാൻ ശ്രമിച്ചാൽ, നിങ്ങൾ വളഞ്ഞു പോകും. നിങ്ങളുടെ ഭാര്യയെ നേരെ ആക്കാൻ ശ്രമിക്കരുത്. അവൾ എങ്ങനെ ആണോ, അതു പോലെ തന്നെ അവളെ സ്വീകരിക്കുക. ജന്മ-ജന്മാന്തരങ്ങളിലൂടെ നിങ്ങൾക്ക് അവളും ആയി സ്ഥിരമായ ബന്ധം ഉണ്ടെങ്കിൽ കാര്യം വേറെ ആണ്. അടുത്ത ജന്മത്തിൽ അവൾ എവിടെ ആയിരിക്കും എന്ന് ആർക്ക് അറിയാം? നിങ്ങൾ രണ്ടു പേരും വ്യത്യസ്തം ആയ സമയങ്ങളിൽ മരിച്ചു പോകും. നിങ്ങളുടെ കർമ്മങ്ങൾ അവളുടെ കർമ്മങ്ങളിൽ നിന്നും വ്യത്യസ്തം ആണ്. നിങ്ങൾ ഈ ജന്മത്തിൽ അവളെ നന്നാക്കാൻ ശ്രമിച്ചാലും അടുത്ത ജന്മത്തിൽ അവൾ വേറെ ആരുടെ എങ്കിലും ഭാര്യ ആയിരിക്കും.

അതു കൊണ്ട് അവളെ നന്നാക്കാൻ ശ്രമിക്കരുത്. അവളും, നിങ്ങളെ നന്നാക്കാൻ ശ്രമിക്കാൻ പാടില്ല. അവൾ എന്തു തന്നെ ആയാലും, അവൾ സ്വർണ്ണം പോലെ നല്ലതാണ്. നിങ്ങൾ എത്ര തന്നെ കഠിനമായി ശ്രമിച്ചാലും നിങ്ങൾക്ക് മറ്റൊരാളുടെ പ്രകൃതിയെ മാറ്റാൻ കഴിയില്ല. ഒരു നായയുടെ വാൽ നിങ്ങൾ എത്ര തന്നെ ശ്രമിച്ചാലും നേരെ ആവില്ല. അതു കൊണ്ട് അവൾ എങ്ങനെ ആയാലും അങ്ങനെ തന്നെ ആയിരിക്കട്ടെ. എങ്ങും യോജിച്ച് പോകുക.

## വിഷമമുള്ള ആളുകളുമായി യോജിച്ച് പോകുക

മാതൃകാ പരമായ ലോക ജീവിതത്തിന്റെ നിർവ്വചനം തന്നെ യോജിച്ച് പോകുക എന്നത് ആണ്. അയൽക്കാർ പോലും അത് ശ്രദ്ധിച്ചു കൊണ്ട് പറയും, "ഇവിടെ ഒഴിച്ച് എല്ലാ വീടുകളിലും കലഹമാണ്" എന്ന്. നിങ്ങൾക്ക് യോജിച്ച് പോകാൻ കഴിയാത്തവരും ആയി യോജിച്ച് ചേർന്നാണ് നിങ്ങളുടെ ശക്തികൾ നിങ്ങൾ വർദ്ധിപ്പിക്കേണ്ടത്. നിങ്ങൾക്ക് യോജിച്ച് പോകേണ്ട ആളുകളിൽ അത്തരം ശക്തികൾ നില നില്ക്കുന്നുണ്ട്. യോജിച്ച് പോകാൻ കഴിയാത്തത് ഒരു ദൗർബ്ബല്യം ആണ്. എല്ലാവരും ആയും എനിക്ക് യോജിച്ച് പോകാൻ കഴിയുന്നത് എന്തു കൊണ്ടാണ്? നിങ്ങൾ എത്ര മാത്രം യോജിച്ച് പോകുമോ, അത്രയും നിങ്ങളുടെ ശക്തികൾ വർദ്ധിക്കുകയും ദൗർബ്ബല്യങ്ങൾ കുറയുകയും ചെയ്യും. എല്ലാ തെറ്റായ അറിവുകളും തകരുമ്പോൾ മാത്രം ആണ് ശരിയായ തിരിച്ചറിവ് വരുന്നത്.

നല്ല ശീലം ഉള്ള അലസ ജീവിതം നയിക്കുന്ന ആളുകളും ആയി എല്ലാവർക്കും യോജിച്ച് പോകാൻ കഴിയും. എന്നാൽ വിഷമം പിടിച്ചവരും, പിടിവാശിക്കാരും, കഠിനരും ആയ വ്യക്തിത്വങ്ങളും ആയി യോജിച്ച് പോകാൻ കഴിഞ്ഞാൽ നിങ്ങൾ ശരിക്കും എന്തൊക്കെയോ നേടി എന്നു പറയാൻ കഴിയും. നിങ്ങൾക്ക് ദേഷ്യം വരുന്നത് വ്യർത്ഥമായ കാര്യമാണ്. ഈ ലോകത്തിൽ ഒന്നും തന്നെ നിങ്ങളോട് "യോജിക്കുന്നത്" ആയിരിക്കില്ല. നിങ്ങൾ അതിനോട് "യോജിച്ചാൽ" ലോകം നല്ലതായിരിക്കും. നിങ്ങൾ അതിനെ

നിങ്ങളോട് "യോജിച്ചത്" ആക്കാൻ ശ്രമിച്ചാൽ അത് "വളഞ്ഞത്" ആവും. എങ്ങും യോജിച്ച് പോകുക.

ഏറ്റവും നിർബ്ബന്ധ ബുദ്ധിക്കാരനും ഇഷ്ടപ്പെടാത്തവനും ആയ ആളെ ബോധ്യപ്പെടുത്താൻ നമുക്ക് കഴിയണം. റെയിൽവേ സ്റ്റേഷനിൽ നമുക്ക് ഒരു പോർട്ടറുടെ ആവശ്യം ഉണ്ട്. എന്നാൽ അയാൾ ചാർജിന്റെ കാര്യത്തിൽ പിടിവാശി കാണിക്കുകയാണ് എങ്കിൽ ഒരല്പം കൂടുതൽ രൂപ കൊടുക്കേണ്ടി വന്നാലും നാം അയാളും ആയി കാര്യങ്ങൾ സെറ്റിൽ ചെയ്യണം. അങ്ങനെ ചെയ്തില്ല എങ്കിൽ നാം സ്വയം ലഗ്ഗേജ് എടുത്തു കൊണ്ടു പോകേണ്ടി വരും.

## കുറ്റപ്പെടുത്തരുത്, യോജിച്ച് പോകുക

വീട്ടിൽ എങ്ങനെ യോജിച്ച് പോകണം എന്ന് ഒരാൾ അറിഞ്ഞ് ഇരിക്കണം. നിങ്ങൾ സത്സംഗത്തിൽ നിന്നും വൈകി വന്നാൽ ഭാര്യ എന്തു പറയും? "നിങ്ങൾക്ക് ഒന്ന് സമയം നോക്കിക്കൂടേ.'' വീട്ടിൽ അല്പം നേരത്തെ ചെല്ലുന്നതു കൊണ്ട് എന്താണ് തെറ്റ്? ഈ രീതിയിൽ. ഒരു ഭർത്താവിന് വിഷമിക്കേണ്ടി വരുന്നത് എന്തു കൊണ്ടാണ്? ഇത് കഴിഞ്ഞ ജന്മത്തിൽ നിന്നും ഉള്ള അവന്റെ കാർമ്മിക കണക്കാണ്. കഴിഞ്ഞ ജന്മത്തിൽ അയാൾ ആളുകളെ വളരെ അധികം കുറ്റം പറഞ്ഞിട്ടുണ്ട്. ആ സമയത്ത് അവന് വളരെ അധികാരം ഉണ്ടായിരുന്നു. ഇപ്പോൾ നിങ്ങൾക്ക് അധികാരം ഒന്നും ഇല്ല. അതു കൊണ്ട് ഒരു ആക്ഷേപവും പറയാതെ യോജിച്ച് പോകുക. അതു കൊണ്ട് ഈ ജീവിതത്തിൽ "കൂട്ടലും-കുറയ്ക്കലും" (കഴിഞ്ഞ ജന്മത്തിലെ കണക്കുകൾ തീർക്കുന്നതിനെ കുറിച്ച് പറയാൻ ഉപയോഗിക്കുന്ന വാക്കുകൾ) നടത്തുക. ആരേയും കുറ്റം പറയാതെ ഇരിക്കുന്നത് ആണ് ഏറ്റവും നല്ലത്. നിങ്ങൾ ഒരു കുറ്റ പെടുത്തുന്ന ആൾ ആയാൽ, നിങ്ങൾ കുറ്റകാരൻ ആവും. നമുക്ക് ഇതിന്റെ ഒന്നും ആവശ്യം ഇല്ല. ആരെങ്കിലും നിങ്ങളെ പരിഹസിച്ചാൽ, അത് സ്വീകരിക്കുക. അത് നിങ്ങളുടെ ക്രെഡിറ്റിൽ ചേർക്കുക. അതിനെ കുറിച്ച് നിങ്ങൾക്ക് എന്തു തോന്നുന്നു? ഒരു കുറ്റ പെടുത്തുന്നവൻ ആകുന്നത് നല്ലതാണോ? എന്തു കൊണ്ട് ആരംഭം മുതൽ തന്നെ യോജിച്ച് പോയിക്കൂടാ?

ഭാര്യയും ഭർത്താവും പരസ്പരം യോജിച്ച് പോകുന്നതിന് ഉള്ള ഉറച്ച തീരുമാനം എടുത്താൽ, അവർക്ക് പരിഹാരം കാണാൻ ആവും. ഒരാൾ നിർബ്ബന്ധം പിടിച്ചാൽ, മറ്റേ ആൾ അതിന് വഴങ്ങിക്കൊണ്ട് യോജിച്ച് പോകണം. നിങ്ങൾ യോജിച്ച് പോയില്ലെങ്കിൽ നിങ്ങൾക്ക് ഭ്രാന്ത് പിടിക്കും. നിരന്തരം ആയി ആളുകളെ ശല്യം ചെയ്യുന്നതു കൊണ്ടാണ് ഭ്രാന്ത് പിടിക്കുന്നത്.

യോജിച്ച് പോകുന്നതിന് ഉള്ള കല അഭ്യസിച്ച ആൾ അനശ്വരം ആയ ആനന്ദത്തിന്റെ പാത കണ്ടെത്തി കഴിഞ്ഞു. നിത്യ ജീവിത സാഹചര്യങ്ങളിൽ യോജിച്ച് പോകുന്നതാണ് ജ്ഞാനം. അത് ഒരാളുടെ വിജയം ആയിരിക്കും.

ചില ആളുകൾ നേരം വൈകി ഉറങ്ങുന്ന ശീലം ഉള്ളവർ ആണ്. ചിലർ നേരത്തെ ഉറങ്ങാൻ പോകുന്നു. അവർ എങ്ങനെ യോജിച്ച് പോകും? ഒരു കുടുംബമായി, ഒരേ മേൽക്കൂരക്കു കീഴെ, അവർ എല്ലാം ഒരുമിച്ചു താമസിച്ചാൽ എന്തു സംഭവിക്കും? വീട്ടിൽ ആരെങ്കിലും പറഞ്ഞേക്കാം, "നിങ്ങൾ ഒരു മണ്ടൻ ആണ്" എന്ന്. അത്തരം സമയത്ത്, നിങ്ങൾ മനസ്സിൽ ആക്കണം, ഇയാൾ അത്തരം ഭാഷ മാത്രമേ ഉപയോഗിക്കു എന്ന്. അങ്ങനെ നിങ്ങൾ യോജിച്ച് പോകണം. നിങ്ങൾ അയാളെ തിരിച്ച് പരിഹസിച്ചാൽ, നിങ്ങളുടെ ശക്തി തീർന്നു പോകും. സംഘർഷം തുടരുകയും ചെയ്യും. അയാൾ നിങ്ങളെ വന്നു മുട്ടി, തിരിച്ച് നിങ്ങളും അയാളെ മുട്ടിയാൽ, നിങ്ങളും അന്ധനാണ് എന്ന് തെളിയിക്കപ്പെട്ടു.

എനിക്ക് ആളുകളുടെ പ്രകൃതി അറിയാം. അതുകൊണ്ട് നിങ്ങൾ എന്നോട് സംഘർഷത്തിനു വന്നാലും ഞാൻ അത് ഒഴിവാക്കും. ഞാൻ അത് സംഭവിക്കാൻ അനുവദിക്കില്ല. അതല്ലെങ്കിൽ, ആ സംഘർഷത്തിൽ രണ്ടുപേരും വിഷമിക്കേണ്ടി വരും. അതുകൊണ്ട് വീട്ടിലുള്ള എല്ലാവരുടേയും പ്രകൃതികൾ തിരിച്ചറിയുക.

എല്ലാ ദിവസവും സംഘർഷം ഉണ്ടാക്കരുത്. നിങ്ങളുടെ പഴയ കർമ്മങ്ങൾ ഫലം തരാൻ തയ്യാർ ആവുമ്പോൾ മാത്രമേ അത് സംഭവിക്കു. അങ്ങനെ സംഭവിക്കുമ്പോൾ യോജിച്ച് പോകുക. നിങ്ങളുടെ ഭാര്യയുമായി ഒരു വഴക്ക് ഉണ്ടാകുമ്പോൾ, അവളെ ഉച്ച ഭക്ഷണത്തിന് പുറത്തു കൊണ്ടു പോയി, അവളെ സന്തോഷിപ്പിക്കുക.

ഇന്നു മുതൽ നിങ്ങളുടെ ബന്ധങ്ങളിലെ ഇഷ്ടക്കേടുകൾ തുടർന്നു പോകാൻ അനുവദിക്കരുത്.

നിങ്ങളുടെ പ്ലെയ്റ്റിൽ വരുന്നത് എന്തായാലും നിങ്ങൾ അത് കഴിക്കണം. നിങ്ങളുടെ മുന്നിൽ എത്തുന്ന അത്, നിങ്ങളുടെ കണക്കാണ്. നിങ്ങളുടെ പ്ലെയ്റ്റിൽ വരുന്നത് നിങ്ങൾ കഴിച്ചില്ല എങ്കിൽ അത് നിങ്ങൾക്ക് ഒരു നഷ്ടം ആയിരിക്കും എന്ന് ഭഗവാൻ പറയുന്നു. അതു കൊണ്ട്, സാധാരണയായി ഞാൻ കഴിക്കാത്ത ഭക്ഷണം, എനിക്കു മുന്നിൽ വന്നാലും, ഞാൻ അതിൽ നിന്നും ഒരല്പം എന്തായാലും കഴിച്ചിരിക്കും.

എങ്ങനെ യോജിച്ച് പോകണം എന്ന് അറിയില്ല എങ്കിൽ, നിങ്ങളെ എങ്ങനെ ഒരു മനുഷ്യൻ എന്നു വിളിക്കാൻ കഴിയും? സാഹചര്യങ്ങളോട് യോജിച്ച് പോകുന്നവർക്ക് വീട്ടിൽ ഒരു സംഘർഷവും ഉണ്ടാവില്ല. നിങ്ങളുടെ ഭാര്യയും ആയുള്ള സൗഹൃദത്തിന്റെ നേട്ടങ്ങൾ ആസ്വദിക്കാൻ നിങ്ങൾ ആഗ്രഹിക്കുന്നു എങ്കിൽ, നിങ്ങൾ യോജിച്ച് പോകണം. അത് അല്ലെങ്കിൽ നിങ്ങൾ ശത്രുത സൃഷ്ടിക്കും.

ആളുകളുടെ ജീവിതങ്ങൾ ചില തത്വങ്ങളാൽ നയിക്ക പെടുന്നത് ആവണം ഉള്ളതുകൊണ്ടാണ്. കയ്യിൽ എത്തുന്ന സാഹചര്യങ്ങൾക്ക് അനുസരിച്ച് ഒരാൾ പ്രവർത്തിക്കണം. സാഹചര്യങ്ങൾക്ക് അനുസരിച്ച് യോജിച്ച് പോകുന്ന ആളെ പ്രശംസിക്കേണ്ടതും ബഹുമാനിക്കേണ്ടതും ആണ്. എല്ലാ സാഹചര്യത്തിലും യോജിച്ച് പോകാൻ ഒരാൾക്ക് കഴിഞ്ഞാൽ, അപ്പോൾ 'മോക്ഷം' അയാളുടെ കൈവശം ആയിരിക്കും. ഇത് വലിയൊരു ആയുധമാണ്.

## യോജിച്ച്പ്പോകാതിരിക്കുന്നത് തന്നെ വലിയ വിഢിത്തമാണ്

നിങ്ങൾ പറയുന്നത് എന്തു തന്നെ ആയാലും അത് മറ്റെ ആൾക്ക് സ്വീകാര്യം ആയിരിക്കണം. നിങ്ങൾ പറയുന്നത് അയാൾക്ക് സമ്മതം ആകുന്നില്ല എങ്കിൽ അത് നിങ്ങളുടെ തെറ്റാണ്. നിങ്ങളുടെ തെറ്റ് തിരുത്തിയാൽ മാത്രമേ നിങ്ങൾക്ക് യോജിച്ച് പോകാൻ

കഴിയൂ. മഹാവീർ ഭഗവാന്റെ സന്ദേശം '***എങ്ങും യോജിച്ച് പോകുക***' എന്നത് ആണ്. യോജിച്ച് പോകാൻ കഴിയാതെ ഇരിക്കുന്നത് വിഡ്ഢിത്തം ആണ്. യോജിച്ച് പോകൽ ആണ് ന്യായം. ഏത് തരം പിടിവാശിയും (ഒരു കാഴ്ചപ്പാടിൽ തന്നെ ഉറച്ചു നിൽക്കുന്നത്) അന്യായമാണ്.

എന്നോട് ഇത് വരെ ആരും യോജിച്ച് ചേരാതെ ഇരുന്നിട്ട് ഇല്ല. ഇവിടെ ഒരു വീട്ടിൽ ഉള്ള നാല് പേർക്ക് പോലും യോജിച്ച് പോകാൻ കഴിയുന്നില്ല. എങ്ങനെ യോജിച്ച് ചേരണം എന്ന് നിങ്ങൾ പഠിക്കുമോ? യോജിച്ച് പോകാൻ സാധ്യമല്ലേ? കാണുന്നതിൽ നിന്ന് എല്ലാം നിങ്ങൾക്ക് പഠിക്കാം. ലോക നിയമം എന്താണെന്നു വെച്ചാൽ, നിങ്ങൾ നിരീക്ഷിക്കുന്നതിൽ നിന്നെല്ലാം നിങ്ങൾക്ക് പഠിക്കാം. ആരും നിങ്ങളെ അത് പഠിപ്പിക്കേണ്ടതില്ല.

നിങ്ങൾക്ക് ഈ ലോകത്തിൽ വളരെ കുറച്ച് അറിവേ ഉള്ളൂ എങ്കിലും വലിയ പ്രശ്നം ഒന്നും ഇല്ല. നിങ്ങളുടെ ജോലിയുടെ മേഖലയിൽ നിങ്ങൾക്ക് വളരെ കുറച്ച് അറിവേ ഉള്ളൂ എന്നു വരാം. അതും വലിയ പ്രശ്നം അല്ല. എന്നാൽ എങ്ങനെ '***എങ്ങും യോജിച്ച് പോകണം***' എന്ന കാര്യം അറിഞ്ഞ് ഇരിക്കേണ്ടത് അത്യാവശ്യം ആണ്. അത് നിങ്ങൾ പഠിച്ച് ഇരിക്കണം. അത് അല്ലെങ്കിൽ നിങ്ങൾ കഷ്ടപ്പെടേണ്ടി വരും. ഈ സന്ദേശം ഉപയോഗ പെടുത്തുക. അതിൽ നിന്നും പരമാവധി ലാഭം ഉണ്ടാക്കുക.

# സംഘർഷം ഒഴിവാക്കുക

# (Avoid Clashes)

## സംഘർഷത്തിൽ ചെന്നു ചാടരുത്

"ആരുമായും സംഘർഷത്തിൽ ചെന്നു ചാടരുത് - അത് ഒഴിവാക്കാൻ ശ്രമിക്കൂ.'' എന്റെ ഈ വാക്കുകൾ നിങ്ങൾ അനുസരിക്കുന്നുവെങ്കിൽ , നിങ്ങൾ മോക്ഷം നേടും. എന്റെ ഒരു വാക്യം പോലും ശരിയായ രീതിയിൽ അനുസരിക്കുന്നുവെങ്കിൽ അത് അയാളെ മോക്ഷത്തിലേക്ക് നയിക്കും. എന്റെ ഒരു വാക്ക് എങ്കിലും ശരിയായ രീതിയിൽ അനുസരിക്കുന്നുവെങ്കിൽ, നിങ്ങളുടെ ജോലി പൂർണ്ണം ആകും. ആ വാക്കുകൾ, അവ എങ്ങനെ ആണോ അതുപോലെ തന്നെ അനുസരിക്കണം എന്നത് വളരെ പ്രധാനപ്പെട്ട കാര്യം ആണ്.

എന്റെ ഒരു വാക്കിനോടു പോലും, ഒരു ദിവസത്തേക്ക് എങ്കിലും ആത്മീയം ആയ അർപ്പണം നടത്തിയാൽ, അത് വളരെ വലിയ ആന്തരിക ശക്തി ഉല്പാദിപ്പിക്കും. എത്ര ഗൗരവം ഏറിയ പ്രശ്നങ്ങൾ ആയാലും, അവയെ എല്ലാം പരിഹരിക്കാൻ ഉള്ള അനന്തമായ ശക്തികൾ നിങ്ങൾക്ക് അകത്തുണ്ട്.

ബോധ പൂർവ്വമോ അല്ലാതെയോ, എപ്പോഴ് എങ്കിലും നിങ്ങൾ ആരും ആയെങ്കിലും ഒരു സംഘർഷത്തിൽ ചെന്നു ചാടിയാൽ, നിങ്ങൾ ആ സാഹചര്യത്തെ സമ ഭാവത്തോടെ കൈകാര്യം ചെയ്തു്, ശത്രുത ഒന്നും കൂടാതെ അതിൽ നിന്നും പുറത്തു കടക്കണം.

## ഗതാഗത നിയമങ്ങൾ അപകടങ്ങൾ ഒഴിവാക്കുന്നു

എല്ലാ സംഘർഷങ്ങളിലും രണ്ടു പാർട്ടികളും കഷ്ടപ്പെടേണ്ടി വരും. നിങ്ങൾ ആരെ എങ്കിലും വേദനിപ്പിച്ചാൽ, ആ നിമിഷം തന്നെ നിങ്ങളും തീർച്ചയായും വിഷമം അനുഭവിക്കേണ്ടി വരും. ഗതാഗത നിയമങ്ങൾ ആവശ്യമായി വന്നതിന്റെ കാരണം ഞാൻ നിങ്ങൾക്ക് പറഞ്ഞു തരികയാണ്. നിങ്ങൾ ഒരു അപകടത്തിന് കാരണക്കാരൻ ആയാൽ, നിങ്ങളും കൊല്ലപ്പെട്ടേക്കാം. കാരണം കൂട്ടിയിടികൾ മരണ സാധ്യത ഉള്ളവ ആണ്. അതു കൊണ്ട് ആരുമായും സംഘർഷത്തിൽ

പെടരുത്. അതേ പോലെ, ലൗകിക ജീവിത വ്യവഹാരങ്ങളിലും സംഘർഷങ്ങൾ ഉണ്ടാക്കരുത്. കാരണം അവയിൽ എല്ലാം അപകട സാധ്യതകൾ ഉണ്ട്.

ആരെങ്കിലും നിങ്ങളുടെ അടുത്ത് വന്ന് കഠിനവും ചീത്തയും ആയ വാക്കുകൾ പറയാൻ ആരംഭിച്ചാൽ, നിങ്ങൾ ജാഗ്രതയോടെ സംഘർഷം ഒഴിവാക്കണം. ആരംഭത്തിൽ അത് നിങ്ങളെ മാനസികമായി ബാധിച്ചു എന്നു വരില്ല. എന്നാൽ അകത്ത് സന്തോഷ കുറവും, അത് നിങ്ങളെ ശല്യം ചെയ്യുന്നു എന്ന ബോധവും വരുമ്പോൾ, നിങ്ങൾ തിരിച്ച് അറിയണം മറ്റേ ആളുടെ മനസ്സ് നിങ്ങളേയും ബാധിക്കുകയാണ് എന്ന്. അതുകൊണ്ട് നിങ്ങൾ ആ വഴിയിൽ നിന്നും മാറി പോകണം. നിങ്ങളുടെ തിരിച്ചറിവ് വർദ്ധിക്കും തോറും നിങ്ങൾക്ക് സംഘർഷങ്ങൾ ഒഴിവാക്കാൻ കഴിയും. സംഘർഷങ്ങൾ ഒഴിവാക്കുന്നതു വഴി മാത്രമേ '***മോക്ഷം***' നേടാൻ ആവൂ.

സംഘർഷങ്ങളാൽ സൃഷ്ടിക്ക പെട്ടിട്ടുള്ളത് ആണ് ലോകം. അത് പ്രതികാരത്താൽ മുന്നോട്ട് നീങ്ങുന്നു. എല്ലാ മനുഷ്യരും, സത്യത്തിൽ എല്ലാ ജീവ ജാലങ്ങളും, പ്രതികാരം നില നിർത്താൻ കഴിവ് ഉള്ളവയാണ്. അത്യധികം ആയ സംഘർഷം ഉണ്ടായാൽ, നിങ്ങൾക്ക് എതിരെ പ്രതികാരം നില നിർത്താതെ അവർ പോവുക ഇല്ല. എന്തു തന്നെ ആയാലും അത് ഒരു പക നില നിർത്തും. ഓരോരുത്തരിലും ഒരു '*ആത്മാവ്*' ഉണ്ട് എന്നതാണ് അതിന് കാരണം. ആപേക്ഷികം ആയ ശക്തിക്കുറവ് മൂലം സംഘർഷത്തിൽ പെട്ട ഒരു ജീവി അത് സഹിച്ചു കൊണ്ട് മാറി പോയേക്കാം. എന്നാൽ ഉള്ളിൽ ഒരു പക അത് നില നിർത്താതെ ഇരിക്കില്ല. ആ പക പ്രതികാരത്തിന്റെ ഒരു വിത്ത് നടും. അത് നിങ്ങളുടെ അടുത്ത ജന്മത്തിൽ പ്രകടമാകും.

ഒരാൾ അമിതം ആയി സംസാരിച്ചാൽ, അയാൾ പറയുന്നത് എല്ലാം നമുക്ക് അകത്ത് സംഘർഷം ഉണ്ടാക്കണം എന്ന് ഇല്ല. നമ്മുടെ അഹങ്കാരത്തിന്റെ സംതൃപ്തിക്കു വേണ്ടി ആരെ എങ്കിലും

ദേഷ്യ പെടുത്തുന്ന രീതിയിൽ സംസാരിക്കുന്നത് ആണ് ഏറ്റവും വലിയ തെറ്റ്.

## ഒരു പരിഹാരം കണ്ടെത്തു, സഹിക്കരുത്

'***സംഘർഷം ഒഴിവാക്കുക***' എന്നതിന്റെ അർത്ഥം സഹിക്കുക എന്ന് അല്ല. നിങ്ങൾക്ക് സഹിക്കാൻ ഉള്ള കഴിവ് വളരെ പരിമിതം ആണ്. നിങ്ങൾക്ക് എത്ര മാത്രം സഹിക്കാൻ ആവും? അത് ഒരു സ്പ്രിംഗ് (sping) അമർത്തി വെക്കുന്നതു പോലെ ആണ്. ഒരു സ്പ്രിംഗ് എത്ര സമയം അമർത്തി വെക്കാൻ കഴിയും? അതു കൊണ്ട് എങ്ങനെ സഹിക്കണം എന്ന് പഠിക്കരുത്. എങ്ങനെ ഒരു പരിഹാരത്തിൽ എത്താം എന്ന് പഠിക്കുക. അജ്ഞതയിൽ ഒരാൾക്ക് സഹിക്കുക അല്ലാതെ വേറെ മാർഗ്ഗം ഇല്ല. എപ്പോൾ എങ്കിലും അമർത്തി വെച്ച സ്പ്രിംഗ് വളരെ നാശം ഉണ്ടാക്കി കൊണ്ട് പൊട്ടിത്തെറിക്കും.

മറ്റുള്ളവരുടെ പ്രവർത്തികൾ കൊണ്ട് നിങ്ങൾ സഹിക്കേണ്ടി വരുന്നതെല്ലാം, നിങ്ങളുടെ കഴിഞ്ഞ ജന്മത്തിൽ നിന്നും ഉള്ള കർമ്മത്തിന്റെ കണക്കുകൾ ആണ്. എവിടെ നിന്നാണ് ഇത് വന്നത് എന്ന് നിങ്ങൾക്ക് അറിയില്ല. അതുകൊണ്ട് നിങ്ങളുടെ നേരെ വരുന്ന പുതിയ എന്തോ ഒന്നാണ് അത് എന്ന് നിങ്ങൾ കരുതുന്നു. ആരും പുതിയ കണക്കുകൾ ഉണ്ടാക്കുന്നില്ല. അതെല്ലാം നിങ്ങളിലേക്ക് തിരിച്ചുവരുന്ന നിങ്ങളുടെ പഴയ കണക്കുകൾ (മുൻജന്മത്തിലെ കർമ്മങ്ങൾ) മാത്രമാണ്. മറ്റെ ആൾ നിങ്ങളുടെ കഴിഞ്ഞ ജന്മത്തിലെ കാർമ്മികമായ കണക്ക് തീർക്കാൻ എത്തുന്ന ഒരു നിമിത്തം മാത്രമാണ്.

## നിങ്ങളുടെ സ്വന്തം തെറ്റുകൊണ്ട് നിങ്ങൾ സംഘർഷം ഉണ്ടാക്കി

ഈ ലോകത്തിൽ, നിങ്ങൾ നേരിടേണ്ടി വരുന്ന എല്ലാ സംഘർഷങ്ങളും നിങ്ങളുടെ തെറ്റുകൾ കൊണ്ടു തന്നെ ആണ്. ആരേയും കുറ്റ പെടുത്താൻ കഴിയില്ല. എന്ത് ആയാലും ആളുകൾ സംഘർഷങ്ങൾ ഉണ്ടാക്കി കൊണ്ട് ഇരിക്കും. "എന്തു കൊണ്ട് സംഘർഷത്തിൽ പെട്ടു?'' എന്നു ചോദിച്ചാൽ, അതിന്റെ ഉത്തരം

"കാരണം, അവർ ഉണ്ടാക്കി!" എന്നാവും. അപ്പോൾ അയാൾ അന്ധൻ ആണ്. സംഘർഷത്തിൽ പെട്ടതു വഴി നിങ്ങളും അതു പോലെ അന്ധൻ ആയി.

ഒരു സംഘർഷം ഉണ്ടായാൽ, അതിന് കാരണമായി എന്തെങ്കിലും നിങ്ങൾ ചെയ്തിട്ട് ഉണ്ടാവണം എന്ന് നിങ്ങൾ മനസ്സിൽ ആക്കണം. അത് നിങ്ങളുടെ തന്നെ തെറ്റാണ് എന്ന് മനസ്സിൽ ആയാൽ, നിങ്ങൾക്ക് പരിഹാരം ലഭിക്കും. എല്ലാ പ്രശ്നങ്ങളും തീരും. മറ്റെ ആളുടെ തെറ്റ് തിരഞ്ഞു കൊണ്ട് ഇരുന്നാൽ, നിങ്ങളുടെ പ്രശ്നം അവസാനിക്കാതെ നില നില്ക്കും. നമ്മൾ ആണ് തെറ്റുകാർ എന്ന് നമുക്ക് വിശ്വസിക്കാനും സ്വീകരിക്കാനും സാധ്യമായാൽ, നാം ഈ ലോകത്തിൽ നിന്നും മുക്തർ ആകും. മറ്റൊരു പരിഹാരം ഇല്ല. സംഘർഷത്തെ മറ്റ് ഏതെങ്കിലും രീതിയിൽ പരിഹരിക്കാൻ ശ്രമിച്ചാൽ, അത് സംഘർഷം വീണ്ടും സങ്കീർണ്ണം ആക്കും. സത്യത്തിൽ അത് നിങ്ങളുടെ സൂക്ഷ്മം ആയ അഹങ്കാരമാണ്.

ഒരു കുട്ടി ഒരു കല്ല് എറിഞ്ഞു എന്ന് കരുതുക. നിങ്ങളുടെ ശരീരത്തിൽ അത് കൊണ്ട് മുറിവുണ്ടായി ചോര ഒലിക്കുന്നു. നിങ്ങൾ ആ കുട്ടിയോട് എങ്ങനെ പ്രതികരിക്കും? അവൻ അവന്റെ പ്രവർത്തിയിൽ പശ്ചാത്തപിച്ചാൽ പോലും നിങ്ങൾ വലിയ ദേഷ്യത്തിൽ ആയിരിക്കും. മുകളിൽ നിന്നും അറിയാതെ വീണ ഒരു കല്ലു കൊണ്ട് നിങ്ങൾക്ക് മുറിവു പറ്റിയാലോ? ആ സാഹചര്യത്തിൽ നിങ്ങൾക്ക് ദേഷ്യം വരില്ല. കാരണം അത് ആരും നിങ്ങളുടെ നേരെ എറിഞ്ഞതല്ല. ഒരു കുന്നിന്റെ മുകളിൽ നിന്നും നിങ്ങളുടെ ശരീരത്തിൽ വന്നു വീഴുന്ന കല്ലിന്റെ കാര്യത്തിൽ ആരാണ് ഉത്തരവാദി?

## മനസ്സിലാക്കേണ്ട ശാസ്ത്രം

**ചോദ്യകർത്താവ്:** ഞാൻ സംഘർഷം ഒഴിവാക്കണം എന്ന് ആഗ്രഹിക്കുന്നു. എന്നാൽ ഒരാൾ മനഃപൂർവ്വം എന്നോട് വഴക്കിനു വന്നാൽ ഞാൻ എന്തു ചെയ്യും?

**ദാദാശ്രീ:** നിങ്ങൾ ഈ ചുമരിനോട് പോരാടിയാൽ, എത്ര സമയം നിങ്ങൾക്ക് പോരാടിക്കൊണ്ട് നില്ക്കാൻ കഴിയും? നിങ്ങൾ

ചുമരിൽ ചെന്നു കയറി തല പൊട്ടിയാൽ, നിങ്ങൾ ഒച്ച വെച്ച് അതിനെ ഇടിക്കുമോ? അതേപോലെ നിങ്ങളുടെ എതിരാളിയേയും നിങ്ങൾ ഒരു ചുമരായി കണക്കാക്കു. അപ്പോൾ അവനെ കുറ്റ പെടുത്തേണ്ട ആവശ്യം വരുമോ? നാം സ്വയം മനസ്സിലാക്കണം മറ്റേ ആൾ ഒരു ചുമര് പോലെയാണ് എന്ന്. അങ്ങനെ ചെയ്താൽ നിങ്ങളുടെ പ്രശ്നങ്ങൾ എല്ലാം തീരും.

ചുമരിന് എന്തെങ്കിലും ശക്തി ഉണ്ടെങ്കിൽ, നിങ്ങൾക്കും ഉണ്ട്. അതിന് നിങ്ങളെ നേരിടാനുള്ള ശക്തിയുണ്ടോ? അത് എല്ലാവരുടെ കാര്യത്തിലും ശരിയാണ്? എന്ത് കണക്കുമായാണോ നിങ്ങളുടെ ഭാര്യ വന്നിരിക്കുന്നത്, ആ കണക്കെല്ലാം തീർക്കാതെ അവൾ നിങ്ങളെ വിട്ടുപോവില്ല. അവൾ നിങ്ങളുടെ കണക്ക് തീർക്കാൻ വന്നിരിക്കുന്ന ഒരു നിമിത്തം മാത്രമാണ്. നിങ്ങൾക്ക് അതിൽ നിന്നും രക്ഷപ്പെടാനാവില്ല. അവൾക്ക് അവളുടെ വാക്കുകളെ തന്നെ നിയന്ത്രിക്കാനുള്ള ശക്തിയില്ല എങ്കിൽ പിന്നെ ഒച്ച വെച്ചു കൊണ്ടും ആക്ഷേപം പറഞ്ഞു കൊണ്ടും എന്ത് കാര്യമാണ് ഉള്ളത്? അതുകൊണ്ട് സ്വയം ഒരു ചുമരായിത്തീരുക. നിങ്ങൾ നിങ്ങളുടെ ഭാര്യയെ വാക്കുകൾ കൊണ്ട് കുറ്റപ്പെടുത്തുന്നത് തുടർന്നാൽ, അവൾക്കകത്തുള്ള ഭഗവാൻ അത് കുറിച്ചു വെക്കും. അതിനുപകരം, അവൾ കുറ്റം പറയുമ്പോൾ നിങ്ങൾ ഒരു ചുമരുപോലെ നിന്നാൽ, നിങ്ങൾക്ക് അകത്തുള്ള ഭഗവാൻ നിങ്ങളെ സഹായിക്കും.

ഒരു ചുമരിൽ ചെന്ന് ഇടിക്കുന്നതും അഭിപ്രായ വ്യത്യാസം മൂലം ഒരാളുമായി വാഗ്വാദത്തിൽ ഏർപ്പെടുന്നതും തമ്മിൽ ഒരു വ്യത്യാസവുമില്ല. അത് അടിസ്ഥാനമായി ഒന്നു തന്നെയാണ്. രണ്ടു പേരും അന്ധരാണ്. മുന്നിലുള്ളത് എന്താണ് എന്ന് കാണാൻ കഴിയാത്തതു കൊണ്ടാണ് ഒരാൾ ഒരു ചുമരിൽ ചെന്ന് ഇടിക്കുന്നത്. അതുപോലെ ഒരു പ്രശ്നത്തിന് ഒരു പരിഹാരം കണ്ടെത്താൻ കഴിയാത്തതു കൊണ്ടാണ് ഒരാൾ ഒരു സംഘർഷത്തിൽ ചെന്നു ചാടുന്നത്. അവിടെ അയാൾ അഭിപ്രായ വ്യത്യാസത്തിൽ എത്തുന്നു. മുന്നിൽ എന്താണ് എന്ന് മനസ്സിലാക്കാൻ കഴിയാത്തതുകൊണ്ടാണ് ക്രോധം, മാനം, മായാ, ലോഭം എന്നിവ ഉയർന്നു വരുന്നത് എന്ന് നാം മനസ്സിലാക്കണം. അത് ചുമരിന്റെ കുറ്റമല്ല, അതിൽ ചെന്ന്

ഇടിക്കുന്ന ആളുടെ കുറ്റമാണ്. ഇതെല്ലാം ചുമരുകൾ തന്നെയാണ്. എല്ലാ സാഹചര്യങ്ങളും ചുമരുകളാണ്. ഒരു ചുമരിൽ ചെന്ന് ഇടിക്കുമ്പോൾ, ആരാണ് തെറ്റുകാരൻ എന്ന് നിങ്ങൾക്ക് അന്വേഷിക്കേണ്ടി വരുന്നില്ല. ആരാണ് തെറ്റുകാരൻ, ആരാണ് ശരി എന്നൊന്നും തെളിയിക്കേണ്ട ആവശ്യമില്ല.

## സംഘർഷം അജ്ഞതയുടെ അടയാളമാണ്

സംഘർഷത്തിന് കാരണം എന്താണ്? അജ്ഞത! നിങ്ങൾ ആരോട് എങ്കിലും സംഘർഷത്തിൽ ആണെങ്കിൽ, അത് നിങ്ങളുടെ ദൗർബ്ബല്യത്തിന്റെ ലക്ഷണം ആണ്. ആളുകൾ തെറ്റുകാരല്ല. അവർ അഭിപ്രായ വ്യത്യാസത്തിന് ഒരിക്കലും കാരണം ആകുന്നില്ല. അഭിപ്രായ വ്യത്യാസങ്ങൾ നിങ്ങളുടെ മാത്രം തെറ്റാണ്. മനഃപൂർവ്വം ഒരാൾ നിങ്ങളോട് സംഘർഷത്തിനു വന്നാൽ നിങ്ങൾ അവനോടോ അവളോടോ മാപ്പ് ചോദിക്കണം. സംഘർഷം എവിടെ ഉണ്ടോ, അത് നിങ്ങളുടെ മാത്രം തെറ്റാണ്.

## സംഘർഷം ആത്മീയശക്തി കുറയ്ക്കുന്നു

പൂർണ്ണമായും ആത്മീയ ശക്തി കുറയ്ക്കുന്നതായി എന്തെങ്കിലും ഉണ്ട് എങ്കിൽ അത് സംഘർഷങ്ങൾ ആണ്. നിങ്ങൾ ഒരു പോരാട്ടത്തിൽ പെട്ടു പോയാൽ, നിങ്ങൾ തീർന്നു! ആരെങ്കിലും നിങ്ങളെ പ്രകോപിപ്പിക്കാൻ ശ്രമിച്ചാൽ, നിങ്ങൾ സ്വയം നിയന്ത്രിക്കണം. ഒരു സംഘർഷവും ഉണ്ടാവാൻ പാടില്ല. എന്തു വില കൊടുത്ത് ആയാലും സംഘർഷം ഒഴിവാക്കുക, നിങ്ങളുടെ ജീവൻ തന്നെ കൊടുക്കേണ്ടി വന്നാലും! ഒരു സംഘർഷവും ഇല്ലാതെ ഇരുന്നാൽ മാത്രമേ ഒരാൾക്ക് '***മോക്ഷം***' നേടാൻ കഴിയൂ. ഒരു സംഘർഷത്തിൽ ഉൾപ്പെടാതെ ഇരിക്കാൻ നിങ്ങൾ പഠിച്ചാൽ നിങ്ങൾക്ക് ഒരു ഗുരുവിന്റെയോ മറ്റ് ഇട നിലക്കാരുടെയോ ഒന്നും ആവശ്യം ഇല്ല. ഒന്നോ രണ്ടോ ജന്മങ്ങൾ കൊണ്ട് നിങ്ങൾ ***മോക്ഷം*** നേടും. ഒരാൾ മറ്റുള്ളവരും ആയി ഒരു ഉരസലിന് ഇട ഉണ്ടാക്കില്ല എന്ന് നിശ്ചയിക്കുകയും ആ ദൃഢ നിശ്ചയത്തിൽ ഉറച്ചു നിൽക്കുകയും ചെയ്യുമ്പോൾ, അതാണ് ശരിയായ വിശ്വാസത്തിന്റെ (സംകിത്) തുടക്കം.

കഴിഞ്ഞ ജന്മത്തിൽ സംഘർഷങ്ങൾ മൂലം നിങ്ങൾക്ക് നഷ്ടപ്പെട്ട ശക്തികൾ എല്ലാം ഇപ്പോൾ തിരിച്ച് വരികയാണ്. പുതിയ സംഘർഷങ്ങൾ ഒന്നും തന്നെ സൃഷ്ടിക്കാതെ ഇരിക്കാൻ ശ്രദ്ധിക്കു. അത് അല്ലെങ്കിൽ, ഇപ്പോൾ നിങ്ങൾ നേടിയ ശക്തികൾ പോലും വീണ്ടും നശിച്ച് പോകും. എന്നാൽ സംഘർഷങ്ങൾ ഇല്ലാതെ ഇരുന്നാൽ അത് തുടർച്ചയായി വർദ്ധിച്ച് കൊണ്ടിരിക്കും.

ഈ ലോകത്തിൽ സംഘർഷം ഉണ്ടാവാൻ കാരണം പ്രതികാരങ്ങൾ ആണ്. ഈ ലോകത്തിന്റെ മൂല കാരണം പ്രതികാരം ആണ്. പ്രതികാരവും സംഘർഷവും അവസാനിപ്പിച്ച ആൾ സ്വതന്ത്രൻ ആവും. പ്രേമത്തിന് തടസ്സങ്ങൾ ഒന്നും ഇല്ല. വിദ്വേഷവും ശത്രുതയും അവസാനിക്കുമ്പോൾ '***പ്രേമം***' നില നിൽക്കുന്നു.

## പ്രായോഗിക ബുദ്ധി - എങ്ങും ഉപയോഗപ്പെടുന്നത്

ആരെങ്കിലും നിങ്ങളോട് സംഘർഷത്തിന് വരുന്നു. അപ്പോൾ നിങ്ങൾ അവരുമായുള്ള സംഘർഷത്തിൽ ഏർപ്പെടുന്നില്ല. അപ്പോൾ പ്രായോഗിക ബുദ്ധി ഉയർന്നു വരും. നിങ്ങൾ അവരോട് സംഘർഷത്തിനു പോയാൽ നിങ്ങൾക്ക് നിങ്ങളുടെ പ്രായോഗിക ബുദ്ധി നഷ്ടപ്പെടും. നിങ്ങളുടെ ഭാഗത്തു നിന്നും ഒരു ഉരസലും ഉണ്ടാവാൻ പാടില്ല. മറ്റൊരാൾ നിങ്ങളോട് ഉരസലിന് വരുമ്പോഴാണ് നിങ്ങളിൽ പ്രായോഗിക ബുദ്ധി ഉയർന്നു വരുന്നത്. ഉരസലുണ്ടാകുന്ന സമയത്ത്, എങ്ങനെ മുന്നോട്ട് നീങ്ങണമെന്ന്, ആത്മാവിന്റെ ശക്തി നിങ്ങൾക്ക് കാണിച്ച് തരും. അത് ഒരിക്കൽ മനസ്സിലായാൽ, ആ അറിവ് നിങ്ങളെ ഒരിക്കലും വിട്ട് പോവില്ല. ഈ രീതിയിൽ നിങ്ങൾ കൂടുതൽ പ്രായോഗിക ബുദ്ധി നേടും.

ഒരു ചുമരിനെ കുറിച്ച് നെഗറ്റീവായി ചിന്തിക്കുമ്പോൾ, നിങ്ങളിൽ ഒരല്പം നഷ്ടം ഉണ്ടാക്കിയേക്കാം. കാരണം നഷ്ടം ഒരു ഭാഗത്തിന് മാത്രം ഉള്ളതാണ്. അതേ സമയം ഒരു ജീവിയോട് ഒരൊറ്റ നെഗറ്റീവ് ചിന്ത പോലും വന്നാൽ അത് വളരെ നാശം ഉണ്ടാക്കുന്നത് ആയിരിക്കും. ഇരു ഭാഗത്തും നഷ്ടങ്ങൾ ഉണ്ടാവും. എന്നാൽ നാം പിന്നീട് ***പ്രതിക്രമണം*** നടത്തിയാൽ, തെറ്റുകൾ തുടച്ച്

കളയപ്പെടും. അതുകൊണ്ട് എവിടെ ഉരസൽ ഉണ്ടായാലും, പ്രതിക്രമണം നടത്തുക. അപ്പോൾ അത് അവസാനിക്കും.

ആരുമായും സംഘർഷത്തിന് പോകാത്തവർക്ക് മൂന്ന് ജന്മങ്ങൾക്ക് ഉള്ളിൽ '***മോക്ഷം***' ലഭിക്കും എന്ന് ഞാൻ ഉറപ്പ് തരുന്നു. നിങ്ങൾ സംഘർഷം ഉണ്ടാക്കിയാൽ, നിങ്ങൾ പ്രതിക്രമണം ചെയ്യണം. ലൈംഗിക ബന്ധങ്ങൾ തുടരുന്നേടത്തോളം കാലം സംഘർഷങ്ങളും തുടരും. ലൈംഗികത ആണ് സംഘർഷങ്ങൾക്ക് ഉള്ള മൂല കാരണം. ലൈംഗിക ആഗ്രഹങ്ങളെ പരാജയ പെടുത്തുന്നവൻ, എല്ലാറ്റിനേയും പരാജയ പെടുത്തുന്നു. അങ്ങനെ ഒരാൾ, അയാളെ കാണുന്നവരെ എല്ലാം ആകർഷിക്കും.

# സംഭവിച്ചതെല്ലാം ന്യായമാണ്

# (Whatever Happened is Justice)

## പ്രകൃതി എപ്പോഴും ന്യായം പ്രവർത്തിക്കുന്നു

പ്രകൃതി എപ്പോഴും ന്യായം പ്രവർത്തിക്കുന്നു. പ്രകൃതിയുടെ ഒരു നിമിഷത്തിന്റെ ഒരു അംശം പോലും, അന്യായം ആയി ഇരുന്നിട്ടില്ല. നിയമത്തിന്റെ കോടതികളിൽ ചിലപ്പോൾ അന്യായം സംഭവിച്ചേക്കാം. എന്നാൽ പ്രകൃതിയുടെ നിയമം എപ്പോഴും കൃത്യമാണ്.

നിങ്ങൾ പ്രകൃതിയുടെ നിയമം സ്വീകരിച്ച്, "സംഭവിച്ചതെല്ലാം ന്യായമാണ്" എന്ന് മനസ്സിലാക്കിയാൽ നിങ്ങൾ മോക്ഷം നേടും. നിങ്ങൾ പ്രകൃതിയുടെ നിയമത്തെ ചോദ്യം ചെയ്താൽ, നിങ്ങൾ പ്രശ്നങ്ങളും കഷ്ടപ്പാടുകളും ക്ഷണിച്ചുവരുത്തും. പ്രകൃതി എപ്പോഴും ന്യായം പ്രവർത്തിക്കുന്നു എന്ന് വിശ്വസിക്കുന്നതാണ് ജ്ഞാനം. കാര്യങ്ങൾ അതിന്റെ "യഥാർത്ഥ രൂപത്തിൽ തിരിച്ചറിയുന്നത്" ജ്ഞാനമാണ്. കാര്യങ്ങൾ അതിന്റെ "യഥാർത്ഥ രൂപത്തിൽ തിരിച്ചറിയാൻ കഴിയാതിരിക്കുന്നത്" അജ്ഞാനമാണ്.

ലോകത്തിൽ യുദ്ധങ്ങളും സംഘർഷങ്ങളും ലഹളകളും എല്ലാം ഉണ്ടാകുന്നത് ആളുകൾ ന്യായം അന്വേഷിച്ച് പോകുന്നതു മൂലമാണ്. ലോകം പൂർണ്ണമായും ന്യായ രൂപത്തിൽ ഉള്ളതാണ്. അതിൽ നിങ്ങളുടെ സ്വന്തം ന്യായം കണ്ടെത്താൻ ശ്രമിക്കുന്നത് വ്യർത്ഥമാണ്. ഇതുവരെ സംഭവിച്ചതും സംഭവിച്ചു കൊണ്ട് ഇരിക്കുന്നതും എല്ലാം ന്യായം തന്നെയാണ്. ന്യായത്തിനു വേണ്ടിയുള്ള അന്വേഷണത്തിൽ ആളുകളാണ് നീതി ന്യായ കോടതികൾ സൃഷ്ടിച്ചിരിക്കുന്നത്. എന്നാൽ അവിടെ നിന്നും ന്യായം കണ്ടെത്താം എന്നു കരുതുന്ന ആളുകൾ വിഡ്ഢികൾ ആണ്. ഒരാൾ എന്ത് സംഭവിക്കുന്നു എന്ന് "കാണുക" മാത്രമേ ചെയ്യേണ്ടതുള്ളൂ. അതാണ് ന്യായം. ന്യായവും അന്യായവും കഴിഞ്ഞ ജന്മത്തിൽ നിന്നും ഉള്ള നമ്മുടെ കണക്കുകളുടെ ഫലങ്ങൾ മാത്രമാണ്. എന്നാൽ ആളുകൾ ഈ കണക്കുകളെ അവരുടെ ന്യായത്തെ കുറിച്ചുള്ള ആശയങ്ങളുമായി ബന്ധിപ്പിക്കാൻ ശ്രമിക്കുന്നു. അങ്ങനെ ചെയ്യുക

വഴി അവർ കോടതികളിൽ എത്തിച്ചേരുന്നു. അങ്ങനെ അവർ എല്ലാം നശിച്ചവർ ആകുന്നു.

നിങ്ങൾ ആരെ എങ്കിലും പരിഹസിച്ചാൽ, അയാൾ ദേഷ്യത്തിൽ പല വട്ടം നിങ്ങളെ പരിഹസിച്ചാൽ, നിങ്ങൾക്കു തോന്നും അത് അന്യായമാണ് എന്ന്. പക്ഷെ, നിങ്ങൾ അത് കഴിഞ്ഞ ജന്മത്തിലെ കണക്ക് തീരുന്നതാണ് എന്ന് കണക്കാക്കണം. കഴിഞ്ഞ ജന്മത്തിലെ ഒരു കണക്ക് തീർക്കുന്നതിന് ആയി പ്രകൃതി എല്ലാ നിമിത്തങ്ങളേയും കൂട്ടി ചേർക്കുന്നു. ഒരു സ്ത്രീ എപ്പോഴും തന്റെ ഭർത്താവും ആയി ശത്രുതയിൽ ഇരുന്നാൽ, അതും പ്രകൃതിയുടെ ന്യായം ആണ്. സ്ത്രീ സ്വയം ചീത്തയാണ്. എന്നാൽ അവൾക്ക് തോന്നുന്നത് അവളുടെ ഭർത്താവാണ് ചീത്ത എന്നാണ്. എന്ന് ഇരുന്നാലും മുഴുവൻ സാഹചര്യവും പ്രകൃതിയുടെ നിയമമാണ്.

കഠിനമായി അദ്ധ്വാനിച്ച് നേടിയ പണം ഈ ജന്മത്തിലെയാണ്. എന്നാൽ അതിൽ കഴിഞ്ഞ ജന്മത്തിലെ ഒരു കണക്കും കൂടി ഉണ്ട്. എല്ലാവരിലും കണക്കുകൾ ബാക്കിയായി ഉണ്ട്. അത്തരം കണക്കുകൾ ഒന്നും ഇല്ലെങ്കിൽ ആർക്കും അയാളിൽ നിന്നും ഒന്നും തന്നെ എടുത്തു കൊണ്ടു പോകാൻ കഴിയില്ല. ആർക്കും ഒന്നും എടുത്ത് കൊണ്ടു പോകാനുള്ള ശക്തി ഇല്ല. എന്തെങ്കിലും എടുത്ത് കൊണ്ടു പോകുന്നു എങ്കിൽ അത് കഴിഞ്ഞ ജന്മത്തിൽ നിന്നും ഉള്ള കണക്കാണ്. ആരെയെങ്കിലും ഉപദ്രവിക്കാൻ കഴിവുള്ള ആരും തന്നെ ഈ ലോകത്തിൽ ജനിച്ചിട്ടില്ല. പ്രകൃതി ഇതിനെ എല്ലാം കൃത്യമായി പരിപാലിച്ചുകൊണ്ടിരിക്കുന്നു.

## ഫലങ്ങളിൽ നിന്നും, ഒരാൾക്ക് കാരണങ്ങൾ നിശ്ചയിക്കാം

ഇതെല്ലാം ഫലങ്ങളാണ്. ഒരു പരീക്ഷയുടെ ഫലം വരുന്നതു പോലെ തന്നെ. നിങ്ങൾ കണക്കിൽ തൊണ്ണൂറ്റി അഞ്ച് ശതമാനവും, ഇംഗ്ലീഷിൽ ഇരുപത്തി അഞ്ച് ശതമാനവും നേടിയാൽ, ഈ ഫലങ്ങളിൽ നിന്നും എവിടെയാണ് നിങ്ങൾ തെറ്റു വരുത്തിയത് എന്ന് നിങ്ങൾക്ക് കണ്ടെത്താൻ ആവില്ലേ? അതേ പോലെ, ജീവിതത്തിലും എന്താണ് ഫലം വരുന്നത്, എന്താണ് ലഭിക്കുന്നത് എന്നതിൽ നിന്നും, നമ്മുടെ തെറ്റുകൾക്ക് കാരണം എന്ത് ആയിരുന്നു

എന്ന് നിശ്ചയിക്കാൻ ആവും. ഫലം നമ്മുടെ പഴയ കാരണങ്ങളെ പ്രതിഫലിപ്പിക്കുന്നത് ആണ്. ഒന്നിച്ച വരുന്ന എല്ലാ സംഭവങ്ങളും ഫലങ്ങളാണ്. ആ ഫലത്തെ അടിസ്ഥാനം ആക്കി നമുക്ക് അവക്കു പിറകിൽ ഉള്ള കാരണങ്ങളെ കുറിച്ച് നിഗമനങ്ങളിൽ എത്താം.

ആളുകൾ സ്ഥിരമായി എല്ലാ ദിവസവും നടന്നു പോകുന്ന വഴിയരികിൽ, ഒരു മുള്ള് മുന മുകളിലേക്കായി കിടക്കുന്നു. ധാരാളം കാൽ നട യാത്രക്കാർ ആ വഴിക്ക് പോകുന്നുണ്ട്. എന്നാൽ ആരേയും ആ മുള്ള് കുത്തുന്നില്ല. ഒരു ദിവസം ആരോ ഉറക്കെ "കള്ളൻ!" "കള്ളൻ!" എന്ന് വിളിച്ച പറയുന്നത് നിങ്ങൾ കേൾക്കുന്നു. നിങ്ങൾ ചെരിപ്പ് ധരിച്ചിട്ടില്ല. എന്താണ് സംഭവിക്കുന്നത് എന്ന് അറിയാൻ നിങ്ങൾ പുറത്തേക്ക് ഓടുന്നു. ആകസ്മികമായി നിങ്ങൾ മുള്ളിൽ ചവുട്ടുന്നു. ഇത് സംഭവിക്കുന്നത് നിങ്ങളുടെ കണക്ക് മൂലമാണ്.

ആരെങ്കിലും നിങ്ങളെ വേദനിപ്പിച്ചാൽ നിങ്ങൾ അത് സ്വീകരിച്ച് നിങ്ങളുടെ ക്രെഡിറ്റിൽ ചേർക്കണം. നിങ്ങൾക്ക് നൽകപ്പെട്ടത് മാത്രമേ നിങ്ങൾ നിങ്ങളുടെ ക്രെഡിറ്റിൽ ചേർക്കേണ്ടതുള്ളൂ. ഒരു കാരണവും ഇല്ലാതെ, ഒരാൾ മറ്റൊരാളെ വേദനിപ്പിക്കുന്നത്, പ്രകൃതിയുടെ നിയമം തടയുന്നു. ഇതിന്റെ പിറകിൽ കാരണങ്ങൾ ഉണ്ടാവണം. അതു കൊണ്ട് നിങ്ങളുടെ വഴിക്ക് വരുന്നത് എല്ലാം ക്രെഡിറ്റ് ചെയ്യുക.

## ദൈവത്തിന്റെ സ്ഥലം എങ്ങനെ ഉള്ളതാണ്?

ദൈവം ന്യായമോ അന്യായമോ ഉള്ളവൻ അല്ല. ഒരു ജീവിയും കഷ്ടപ്പെടരുത് എന്നതാണ് അദ്ദേഹത്തിന്റെ ഭാഷ. മനുഷ്യരുടെ ഭാഷയിൽ മാത്രമേ ന്യായവും അന്യായവും നില നില്ക്കുന്നുള്ളൂ.

കളവ് ചെയ്യുന്നത് ഒരു ജീവിത രീതിയാണ് എന്ന് ഒരു കള്ളൻ വിശ്വസിക്കുന്നു. ഒരു മനുഷ്യ സ്നേഹി ദാനം നല്കുന്നതിൽ വിശ്വസിക്കുന്നു. ഇതെല്ലാം മനുഷ്യരുടെ ഭാഷയാണ്, ദൈവത്തിന്റെ അല്ല. ഇതുപോലെ ഒന്നും തന്നെ ദൈവത്തോടൊപ്പം നില നില്ക്കുന്നില്ല. ദൈവത്തിന്റെ ലോകത്തിൽ ഇത് മാത്രമേ ഉള്ളൂ: "ഒരാൾ ഒരു ജീവിയേയും വേദനിപ്പിക്കാൻ പാടില്ല. ഇതു മാത്രമാണ് നമ്മുടെ ഒരേ ഒരു തത്വം!”

## ഒരാളുടെ തെറ്റുകൾ ആണ് അയാളെക്കൊണ്ട് അന്യായം കാണിപ്പിക്കുന്നത്

മനുഷ്യർ ലോകത്തിൽ അന്യായം കാണുന്നത് സ്വന്തം തെറ്റുകൾ മൂലമാണ്. ലോകം ഒരിക്കലും അന്യായമായി ഇരുന്നിട്ടില്ല, ഒരു സെക്കന്റ് പോലും. അത് എപ്പോഴും പൂർണ്ണമായും കേവലമായും ന്യായമാണ്. നീതിന്യായ കോടതികളിലെ ന്യായം മാറ്റം വരുന്നത് ആയേക്കാം. ഒരാൾ തെറ്റുകാരൻ ആണ് എന്ന് തെളിയിക്കപ്പെട്ടേക്കാം. എന്നാൽ പ്രകൃതിയുടെ നിയമം മാറ്റം ഇല്ലാത്തതാണ്.

ഈ ന്യായം ഒരു സെക്കന്റ് പോലും മാറുന്നത് അല്ല. അന്യായം ഉണ്ടായിരുന്നു എങ്കിൽ ഒരാൾക്കും മോക്ഷം നേടാൻ സാധിക്കും ആയിരുന്നില്ല. ആളുകൾ ചോദിക്കുന്നു, "എന്തു കൊണ്ടാണ് നല്ല ആളുകൾ പോലും കഷ്ടപ്പാട് അനുഭവിക്കേണ്ടി വരുന്നത്?'' എന്ന്. സത്യത്തിൽ ആർക്കും അവർക്ക് കഷ്ടപ്പാട് ഉണ്ടാക്കാൻ കഴിയില്ല. നിങ്ങൾ ഒന്നിലും ഇട പെടാത്ത കാലത്തോളം, ഒന്നും തന്നെ നിങ്ങളുടെ കാര്യത്തിലും ഇടപെടില്ല. ആർക്കും അങ്ങനെ ചെയ്യാൻ ഉള്ള ശക്തിയില്ല. ഈ പ്രശ്നങ്ങൾ എല്ലാം ഉണ്ടായിരിക്കുന്നത് നിങ്ങളുടെ സ്വന്തം ഇടപെടൽ മൂലം ആണ്.

## ലോകം ന്യായരൂപത്തിൽ ഉള്ളതാണ്

ഈ ലോകം ഒരു മിഥ്യാ ഭ്രമം അല്ല. ഈ ലോകം ന്യായ രൂപത്തിൽ ഉള്ളതാണ്. പ്രകൃതി ഒരിക്കലും അന്യായം നടക്കാൻ അനുവദിച്ചിട്ടില്ല. പ്രകൃതി ഒരാളെ കൊല ചെയ്യപ്പെടാനോ, അപകടത്തിൽ പെടാനോ അനുവദിച്ചിട്ടുണ്ടെങ്കിൽ, അതെല്ലാം ന്യായമാണ്. ന്യായത്തിന്റെ പരിധിയിൽ നിന്നും പ്രകൃതി ഒരിക്കലും ഒരടി പോലും പുറത്തു കടന്നിട്ടില്ല. ഒരാളുടെ തിരിച്ചറിവില്ലായ്മ മൂലമാണ് എല്ലാം തെറ്റായി വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നത്. ജീവിതം എങ്ങനെ നന്നായി ജീവിക്കണം എന്ന് ആളുകൾക്ക് അറിയില്ല. അവർ വ്യസനങ്ങൾ അല്ലാതെ മറ്റൊന്നും അനുഭവിക്കുന്നില്ല. എന്തുതന്നെ സംഭവിച്ചാലും, ഒരാൾ അത് ന്യായമായി സ്വീകരിക്കണം.

"***സംഭവിക്കുന്നതെല്ലാം ന്യായമാണ്***" എന്ന് ഒരാൾ മനസ്സിലാക്കുകയും സ്വീകരിക്കുകയും ചെയ്താൽ, നിങ്ങൾ ജീവിതത്തിലൂടെ തടസ്സമൊന്നും കൂടാതെ നീന്തിക്കയറും. ഈ ലോകത്തിൽ ഒരു നിമിഷം പോലും അന്യായം നിലനില്ക്കുന്നില്ല. സംഭവിച്ചതെല്ലാം ന്യായമാണ്. എല്ലാറ്റിനേയും അതിജീവിക്കുന്ന പ്രകൃതിയുടെ നിയമത്തെ ചോദ്യം ചെയ്യിപ്പിക്കുന്നതും അങ്ങനെ നിങ്ങളെ കെണിയിൽ പെടുത്തുന്നതും നിങ്ങളുടെ ബുദ്ധിയാണ്. ബുദ്ധിയിലൂടെ ഉള്ള ന്യായം പരിമിതമാണ്. ഞാൻ പ്രകൃതിയെ കുറിച്ചുള്ള ഒരു അടിസ്ഥാന സത്യം പറയുകയാണ്, നിങ്ങൾ നിങ്ങളുടെ ബുദ്ധിയിൽ നിന്നും മാറിയിരിക്കണം, കാരണം ബുദ്ധിയാണ് നിങ്ങളെ കെണിയിൽ പെടുത്തുന്നത്. പ്രകൃതിയുടെ ഈ നിയമം നിങ്ങൾ ഒരിക്കൽ മനസ്സിലാക്കിയാൽ പിന്നെ നിങ്ങൾ നിങ്ങളുടെ ബുദ്ധി പറയുന്നത് ഒരിക്കലും സ്വീകരിക്കരുത്. നീതിന്യായ കോടതികളിൽ തെറ്റ് കണ്ടേക്കാം, എന്നാൽ പ്രകൃതിയുടെ ന്യായം കൃത്യമാണ്.

ന്യായത്തിനു വേണ്ടി ഉള്ള നമ്മുടെ അവസാനിക്കാത്ത അന്വേഷണം നമ്മെ തളർത്തി കളഞ്ഞിരിക്കുന്നു. മറ്റുള്ളവരിൽ നിന്നും ഇത്രമാത്രം മോശമായ പെരുമാറ്റം ലഭിക്കാൻ എന്തു തെറ്റാണ് ഞാൻ ചെയ്തത് എന്ന് ഒരാൾ ചോദിച്ചേക്കാം. അത്തരം സാഹചര്യങ്ങളിൽ നിങ്ങൾ ന്യായം അന്വേഷിച്ചാൽ, നിങ്ങൾ കഷ്ടപ്പെടേണ്ടതായും അതിനുള്ള വില കൊടുക്കേണ്ടതായും വരും. അതു കൊണ്ട് ന്യായം അന്വേഷിക്കരുത്. ഞാൻ ഈ ലളിതവും വ്യക്തവും ആയ വസ്തുത കണ്ട് എത്തിയിരിക്കുന്നു. ന്യായം അന്വേഷിക്കുന്നത് മൂലമാണ് ആളുകൾ മുറിവ് ഏൽക്കേണ്ടി വരുന്നത്. ന്യായം അന്വേഷിച്ചാലും അതിന്റെ ഫലം അതു തന്നെ ആയിരിക്കും. ആരംഭം മുതലേ ഇത് മനസ്സിൽ ആക്കുകയും സ്വീകരിക്കുകയും ചെയ്യുന്നതു കൊണ്ട് എന്ത് ദോഷമാണ് ഉള്ളത്? ഇതെല്ലാം അഹങ്കാരത്തിന്റെ ഇട പെടലുകൾ ആണ്.

## മോക്ഷമാർഗ്ഗം എല്ലാ പ്രശ്നങ്ങളുടേയും അവസാനമാണ്

ബുദ്ധി ന്യായം തേടുമ്പോൾ, അതിനോട് ഇത്ര മാത്രം പറയുക, "***സംഭവിച്ചത് എല്ലാം ന്യായം ആണ്***". അവൻ എന്നെക്കാൾ താഴെ ആണ്, എന്നിട്ടും അവൻ എന്നോട് ബഹുമാനം കാണിക്കുന്നില്ല, എന്ന് ബുദ്ധി ന്യായം അന്വേഷിക്കും. അവൻ നിങ്ങളോട് ബഹുമാനം കാണിച്ചാലും, കാണിക്കാതെ ഇരുന്നാലും അതെല്ലാം ന്യായമാണ്. വഴക്കുകളിൽ നിന്നും മുക്തമായാൽ പിന്നെ ബുദ്ധിക്ക് ഒരു ചോദ്യവും ഉണ്ടാവില്ല.

നാം ന്യായം അന്വേഷിക്കുമ്പോൾ, പ്രശ്നങ്ങൾ വർദ്ധിച്ചു കൊണ്ടിരിക്കും. പ്രകൃതിയുടെ നിയമം എല്ലാ പ്രശ്നങ്ങളും നീക്കം ചെയ്യുന്നത് ആണ്. സംഭവിച്ചതും, സംഭവിച്ചു കൊണ്ട് ഇരിക്കുന്നതും, ന്യായം ആണ്. എന്ന് ഇരുന്നാലും, അഞ്ച് ന്യായാധിപന്മാർ ഒരാൾക്ക് എതിരെ വിധി പറഞ്ഞിട്ടും അയാൾ ആ വിധി സ്വീകരിക്കാൻ തയ്യാർ അല്ല എങ്കിൽ, അപ്പോൾ അയാളുടെ പ്രശ്നങ്ങളും കഷ്ടപ്പാടുകളും വർദ്ധിച്ചു കൊണ്ടേ ഇരിക്കും. അയാൾ അവരുടെ വിധിയോ, മറ്റാരുടെ എങ്കിലും വിധിയോ സ്വീകരിക്കാൻ തയ്യാർ ആവില്ല. ഈ രീതിയിൽ അയാളുടെ പ്രശ്നങ്ങൾ വർദ്ധിച്ചു കൊണ്ടേ ഇരിക്കുന്നു. അയാൾ ആവശ്യം ഇല്ലാതെ കുടുക്കുകളിൽ വീണ്ടും വീണ്ടും പെട്ടു കൊണ്ടേ ഇരിക്കുന്നു. അങ്ങനെ വളരെ അധികം കഷ്ടപ്പെടേണ്ടി വരുന്നു. അതിന് പകരം, തുടക്കം മുതലേ സംഭവിക്കുന്നത് എല്ലാം ന്യായം ആണ് എന്ന് അയാൾ സ്വീകരിക്കണം. ന്യായത്തിന്റെ കാര്യം വരുമ്പോൾ പ്രകൃതി എപ്പോഴും അവിടെ ഉണ്ടായിരിക്കും. അത് എന്നെന്നും ന്യായമാണ്. എന്നാൽ, അതിന് ഒരു തരത്തിലുള്ള തെളിവും നല്കാൻ കഴിയില്ല. ***ജ്ഞാനിപുരുഷന്*** മാത്രമേ അത് എങ്ങനെ ന്യായമാണ് എന്നതിന് തെളിവ് നല്കാൻ കഴിയൂ. ജ്ഞാനിപുരുഷന് നിങ്ങളെ ബോധ്യപ്പെടുത്താൻ കഴിയും. ഒരിക്കൽ നിങ്ങൾക്ക് അത് ബോധ്യപ്പെട്ടാൽ, നിങ്ങളുടെ ജോലി അവസാനിച്ചു. നിങ്ങളുടെ ചോദ്യങ്ങൾക്ക് എല്ലാം ഉത്തരം ലഭിച്ചാൽ, നിങ്ങൾ സ്വതന്ത്രനായി.

# തെറ്റ് വിഷമം അനുഭവിക്കുന്ന ആളുടേതാണ്
# (Fault is of the sufferer)

## പ്രകൃതിയുടെ കോടതിയിൽ

ഈ ലോകത്ത് ഇഷ്ടം പോലെ ന്യായാധിപർ ഉണ്ട്. എന്നാൽ കർമ്മത്തിന്റെ ലോകത്ത് ഒരേ ഒരു പ്രകൃതിയുടെ ന്യായം മാത്രമേ ഉള്ളൂ: "*തെറ്റ് വിഷമം അനുഭവിക്കുന്ന ആളുടെത് ആണ്.*" ഇത് ഒന്നു മാത്രം ആണ് ന്യായം. ഈ ന്യായം പ്രപഞ്ചത്തെ മുഴുവൻ നിയന്ത്രിക്കുന്നു. ലോകത്തിൽ നില നിൽക്കുന്ന ന്യായം മിഥ്യ ന്യായമാണ്. അത് ലൗകിക ജീവിതത്തിന്റെ തുടർച്ചക്ക് കാരണം ആകുന്നു.

പ്രകൃതിയുടെ നിയമം ഈ ലോകത്തെ എപ്പോഴും നിയന്ത്രിച്ചു കൊണ്ടിരിക്കുന്നു. നല്ലത് അർഹിക്കുന്ന അവർക്ക് നല്ലതും, ശിക്ഷ അർഹിക്കുന്ന അവർക്ക് ശിക്ഷയും ലഭിക്കുന്നു. പ്രകൃതിയുടെ നിയമത്തിന് പുറത്ത് ഒന്നും സംഭവിക്കുന്നില്ല. പ്രകൃതിയുടെ നിയമം പൂർണ്ണം ആയും ന്യായമാണ്. എന്നാൽ അത് മനസ്സിൽ ആക്കാൻ കഴിയാത്തതു കൊണ്ട്, അത് ആളുകൾ സ്വീകരിക്കുന്നില്ല. ഒരാളുടെ തിരിച്ചറിവ് ശുദ്ധം ആകുമ്പോൾ, പ്രകൃതിയുടെ ഈ ന്യായം ഒരാൾക്ക് സ്വീകാര്യം ആയി മാറും. ഒരാൾക്ക് സ്വാർത്ഥ താല്പര്യങ്ങൾ നില നിൽക്കുന്ന കാലത്തോളം, ന്യായം കണ്ടെത്താൻ കഴിയില്ല.

## എന്തുകൊണ്ടാണ് നാം കഷ്ടപ്പെടേണ്ടി വരുന്നത്?

എന്തു കൊണ്ടാണ് നാം കഷ്ടപ്പെടുന്നത്? നമ്മുടെ പഴയ തെറ്റുകൾ മൂലമാണ് നാം കഷ്ടപ്പെടേണ്ടി വരുന്നത്. നമ്മുടെ തെറ്റുകൾ മൂലമാണ് നാം ബന്ധിതമായി ഇരിക്കുന്നത്. നമ്മുടെ ഈ തെറ്റുകൾ നശിപ്പിക്കപ്പെട്ടു കഴിഞ്ഞാൽ നമുക്ക് മോക്ഷമായി. സത്യത്തിൽ, നിങ്ങൾ സ്വതന്ത്രരാണ്. എന്നാൽ നിങ്ങളുടെ തെറ്റുകൾ മൂലം നിങ്ങൾ ബന്ധനം അനുഭവിക്കുന്നു. ഈ ലോകത്തിന്റെ യാഥാർത്ഥ്യം ആളുകൾക്ക് അറിയില്ല. അവർക്ക് അജ്ഞതയെ (ആപേക്ഷിക ലോകം) കുറിച്ച് മാത്രമേ അറിയൂ. അതു മൂലം അവർക്ക്, ജന്മ ജന്മങ്ങളിലൂടെ അവസാനം ഇല്ലാതെ അലയേണ്ടി വരുന്നു.

ആരെങ്കിലും നിങ്ങളുടെ പേഴ്സ് കട്ടെടുത്താൽ, ആരാണ് അതിൽ തെറ്റുകാരൻ? എന്തു കൊണ്ടാണ് നിങ്ങളുടെ പേഴ്സ് മാത്രം മോഷ്ടിക്കപ്പെട്ടത്? മറ്റാരുടേയും മോഷ്ടിക്കപ്പെട്ടില്ല. ഇതിൽ അകപ്പെട്ടിരിക്കുന്ന രണ്ടു പാർട്ടികളിൽ, ആരാണ് ഇപ്പോൾ കഷ്ടപ്പെടുന്നത്? വിഷമിക്കേണ്ടി വരുന്ന ആളുടെ ആണ് തെറ്റ്.

## ഒരാൾ സ്വന്തം തെറ്റുകൾ മൂലം കഷ്ടപ്പെടുന്നു

ഒരു വ്യക്തി വിഷമിക്കുന്നുണ്ട് എങ്കിൽ, അത് അയാളുടെ തന്നെ തെറ്റുകൾ മൂലമാണ്. ഒരു വ്യക്തി സന്തോഷം അനുഭവിക്കുന്നുണ്ട് എങ്കിൽ അത് അയാളുടെ നല്ല കർമ്മങ്ങളുടെ ഫലമാണ്. എന്നാൽ ലോകത്തിലെ നിയമം കാണാൻ കഴിയുന്ന ആളെ (നിമിത്തത്തെ, വേദനിപ്പിക്കുന്ന ആളെ) കുറ്റപ്പെടുത്തുന്ന രീതിയിൽ ഉള്ളതാണ്. ദൈവത്തിന്റെ നിയമം, യഥാർത്ഥ നിയമം, ശരിയായ കുറ്റവാളിയെ പിടികൂടുന്നു. ആ നിയമം കൃത്യമാണ്. ആർക്കും, ഒരിക്കലും അത് മാറ്റാനാവില്ല. ഈ ലോകത്തിൽ ആരേയും വേദനിപ്പിക്കാൻ കഴിയുന്ന തരത്തിൽ ഒരു നിയമവും ഇല്ല.

തീർച്ചയായും മറ്റെ ആൾ നിങ്ങളെ കുറ്റപ്പെടുത്തുന്നതിന്, നിങ്ങളുടെ കുറച്ച് തെറ്റുകൾ അതിൽ ഉണ്ടായിരിക്കണം. ആ തെറ്റുകൾ നശിപ്പിക്കുന്നത് നല്ലതല്ലേ? സത്യത്തിൽ, ഈ ലോകത്തിൽ ആർക്കും മറ്റൊരാളെ വേദനിപ്പിക്കാനുള്ള ശക്തിയില്ല. അത്രയും സ്വതന്ത്രരാണ് ഈ ലോകത്തിലെ ജീവികൾ എല്ലാം. എന്തെങ്കിലും വിഷമങ്ങൾ ഒരാൾ അനുഭവിക്കുന്നു എങ്കിൽ, അത് സ്വന്തം പഴയ തെറ്റുകൾ മൂലം മാത്രമാണ്. ആ തെറ്റുകൾ എല്ലാം നശിപ്പിക്കപ്പെട്ടു കഴിഞ്ഞാൽ, ബാക്കിയായി ഒന്നും കാണില്ല.

വിഷമിക്കാൻ ഉള്ളതല്ല ഈ ലോകം. അത് ആസ്വദിക്കാൻ ഉള്ളതാണ്. അവരവരുടെ കാർമ്മിക കണക്കുകൾ അനുസരിച്ച് ഉള്ളത് ആളുകൾക്ക് ലഭിക്കുന്നു. ചിലർ സന്തോഷിക്കുമ്പോൾ മറ്റു ചിലർ വിഷമിക്കേണ്ടി വരുന്നത് എന്തുകൊണ്ടാണ്? അതിനുള്ള കാരണം അവർ അത്തരം കണക്കുകളുമായി ആണ് വരുന്നത് എന്നതാണ്. നിങ്ങൾ കഷ്ടപ്പെടുന്നുണ്ട് എങ്കിൽ അത് നിങ്ങളുടെ തന്നെ തെറ്റുമൂലമാണ്. ആരേയും കുറ്റപ്പെടുത്തേണ്ടതില്ല. ലൗകിക വീക്ഷണത്തിൽ, വേദനിപ്പിക്കുന്ന ആളാണ് തെറ്റുകാരൻ. എന്നാൽ

ദൈവത്തിന്റെ നിയമം വിഷമം അനുഭവിക്കുന്ന ആളാണ് തെറ്റുകാരൻ എന്ന് പറയുന്നു.

## നമ്മുടെ തന്നെ തെറ്റുകളുടെ ഫലം

നിങ്ങൾ എപ്പോഴെങ്കിലും വിഷമം അനുഭവിക്കുന്നുണ്ട് എങ്കിൽ അത് നിങ്ങളുടെ തന്നെ തെറ്റുകളുടെ ഫലമാണ്. നമ്മുടെ തെറ്റ് ഇല്ലെങ്കിൽ നാം വിഷമിക്കേണ്ടി വരില്ല. നിങ്ങളെ അല്പം എങ്കിലും വേദനിപ്പിക്കാൻ കഴിയുന്ന ആരും തന്നെ ഈ ലോകത്തിൽ ഇല്ല. അങ്ങനെ ആരെങ്കിലും ഉണ്ടെങ്കിൽ അത് നിങ്ങളുടെ തെറ്റ് മാത്രമാണ്. അവൻ തെറ്റുകാരനല്ല. അവൻ അതിൽ ഒരു നിമിത്തം മാത്രമാണ്. അതുകൊണ്ട് തെറ്റ് വിഷമം അനുഭവിക്കുന്ന ആളുടേതാണ്.

ഒന്നു രണ്ടു വഴക്കുകൾക്ക് ശേഷം, പരസ്പരം സംസാരിക്കാതെ അവർ കിടക്കാൻ പോകുന്നു. ഭാര്യ ശാന്തമായി ഉറങ്ങുന്നു. ഭർത്താവ് ഉറക്കം വരാതെ, അസ്വസ്ഥനായി കിടക്കയിൽ തിരിഞ്ഞും മറിഞ്ഞും കിടക്കുന്നു. അതിൽ നിന്നും നാം മനസ്സിലാക്കണം, അയാൾ ആണ് തെറ്റുകാരൻ എന്ന്. ഭാര്യ വിഷമം ഒന്നും അനുഭവിക്കുന്നില്ല. ഭാര്യ ഉറക്കം വരാതെ തിരിഞ്ഞും മറിഞ്ഞും കിടക്കുകയും, ഭർത്താവ് കൂർക്കം വലിച്ച് ഉറങ്ങുകയുമാണ് എങ്കിൽ ഭാര്യയാണ് തെറ്റുകാരി. തെറ്റുകാർ ആരായാലും അവർ കഷ്ടപ്പെടും. ഇത് വളരെ ആഴത്തിലുള്ള ഒരു ശാസ്ത്രമാണ്. ലോകം എപ്പോഴും നിമിത്തത്തെ കുറ്റപ്പെടുത്തുന്നു.

## എന്താണ് ദൈവത്തിന്റെ നിയമം?

ഒരു പ്രത്യേക സമയത്ത്, ഒരു പ്രത്യേക സ്ഥലത്ത് വിഷമം അനുഭവിക്കുന്ന വ്യക്തിയാണ് തെറ്റുകാരൻ എന്ന് ദൈവത്തിന്റെ നിയമം പറയുന്നു. ഒരാളുടെ പോക്കറ്റ് അടിച്ചു പോകുന്ന പോക്കറ്റ് അടിക്കാരൻ സന്തോഷവാൻ ആണ്. മോഷ്ടിച്ച പണം ഉപയോഗിച്ച് അവൻ സന്തോഷിക്കും. അതേ സമയം അവന്റെ ഇര വിഷമിച്ചു കൊണ്ടിരിക്കുന്നു. അതു കൊണ്ട് വിഷമിക്കുന്ന ആൾ ആണ് തെറ്റുകാരൻ. കഴിഞ്ഞ ജന്മത്തിൽ അവൻ മോഷ്ടിച്ചിരിക്കണം. അതു കൊണ്ട് ഇപ്പോൾ അവന്റെ തെറ്റിന്റെ കണക്ക് തീർക്കാൻ അവൻ പിടിക്ക പെടുന്നു. പ്രകൃതിയുടെ നിയമത്തിൽ ഇന്ന് അവൻ കള്ളൻ

ആയി കണക്കാക്ക പെടുന്നു. മറ്റെ ആൾ, അയാൾ പിടിക്ക പെടുമ്പോൾ കള്ളൻ അയി കണക്കാക്ക പെടും

കഷ്ടപ്പെടുമ്പോൾ, ആളുകൾ മറ്റുള്ളവരെ കുറ്റപ്പെടുത്തും. അങ്ങനെ ചെയ്യുമ്പോൾ അവരുടെ തെറ്റ് ഇരട്ടിയാകുന്നു. ജീവിതത്തിലെ പ്രശ്നങ്ങൾ വർദ്ധിച്ചുകൊണ്ടും ഇരിക്കും. നിങ്ങൾ ഈ വാക്യം മനസ്സിലാക്കുകയാണെങ്കിൽ, നിങ്ങളുടെ പ്രശ്നങ്ങൾ കുറയും.

മനുഷ്യരുടെ നിയമം കണ്ണിലൂടെ കാണുന്നത് തെറ്റായി കണക്കാക്കുന്നു. അതേസമയം പ്രകൃതിയുടെ നിയമം കഷ്ടത അനുഭവിക്കുന്ന ആളെ തെറ്റുകാരനായി കാണുന്നു.

നിങ്ങൾ ആരേയും അല്പം പോലും വേദനിപ്പിക്കാതെ ഇരിക്കുകയും, മറ്റുള്ളവർ നിങ്ങളിൽ ഏല്പിക്കുന്ന വേദനകൾ നിങ്ങൾ സ്വീകരിക്കുകയും ചെയ്താൽ, നിങ്ങളുടെ കണക്കുകൾ എല്ലാം തീരും. അപ്പോൾ നിങ്ങൾക്ക് ***മോക്ഷം*** ലഭിക്കും.

## കർമ്മബന്ധനത്തിൽ നിന്നും മോചിപ്പിക്കുന്ന ആളോട് കൃതജ്ഞത

ആരും തെറ്റുകാരല്ല. മറ്റുള്ളവരെ കുറ്റപ്പെടുത്തുന്ന ആളാണ് തെറ്റുകാരൻ. ഈ ലോകത്തിൽ തെറ്റുകാരായി ആരും തന്നെ ഇല്ല. അവന്റെയോ അവളുടെയോ കർമ്മത്തിന് അനുസരിച്ച്, അവനോ അവൾക്കോ ലഭിക്കേണ്ടത്, ഓരോരുത്തർക്കും ലഭിക്കുന്നു. ഇപ്പോൾ അവർ പുതിയ കർമ്മങ്ങൾ ഒന്നും സൃഷ്ടിക്കുന്നില്ല. ഇന്നത്തെ സാഹചര്യം പഴയ കർമ്മത്തിന്റെ ഫലമാണ്. ഇന്ന് അയാൾ പശ്ചാത്തപിക്കുന്നുണ്ടാവാം. എന്നാൽ കഴിഞ്ഞ ജന്മത്തിൽ കരാർ ഉണ്ടാക്കിക്കഴിഞ്ഞു എന്നതു കൊണ്ട്, അയാൾക്ക് അത് നിറവേറ്റുകയല്ലാതെ മറ്റൊരു മാർഗ്ഗവും ഇല്ല.

ഒരു അമ്മായിഅമ്മയും മരുമകളും ആയി ഉള്ള പ്രശ്നങ്ങൾ പരസ്പരം കുറ്റപ്പെടുത്തുന്നതിലൂടെ വർദ്ധിക്കുകയും തീവ്രമാവുകയും ചെയ്യും. അമ്മായി അമ്മ മരുമകളെ പീഡിപ്പിക്കുകയാണോ, അതോ മരുമകൾ അമ്മായി അമ്മക്ക് കഠിനമായ സാഹചര്യം ഉണ്ടാക്കുകയാണോ? മരുമകൾ കഷ്ടപ്പെടേണ്ടി വരികയാണ് എങ്കിൽ അവൾ മനസ്സിലാക്കണം അത് അവളുടെ തെറ്റാണ് എന്ന്.

അതുപോലെ തിരിച്ചും. അവർ പരസ്പരം കുറ്റപ്പെടുത്തിയാൽ, അവർ പുതിയ കണക്കുകൾ സൃഷ്ടിക്കും. അതിന്റെ ഫലം അവർക്ക് വീണ്ടും അനുഭവിക്കേണ്ടി വരും. ജ്ഞാനിപുരുഷന്റെ "***തെറ്റ് വിഷമം അനുഭവിക്കുന്ന ആളുടേതാണ്"*** എന്ന അറിവ് ഉപയോഗ പെടുത്തിയാൽ മാത്രമേ അവരുടെ കണക്കുകൾ തീർക്കാൻ കഴിയൂ.

അതുകൊണ്ട്, നിങ്ങൾക്ക് ഈ ലോകത്തിൽ നിന്നും മോചനം ആവശ്യമുണ്ട് എങ്കിൽ, നിങ്ങളുടെ വഴിക്ക് വരുന്നത് നല്ലതായാലും ചീത്തയായാലും നിങ്ങൾ അത് സ്വീകരിക്കണം. ഈ രീതിയിൽ നിങ്ങളുടെ കണക്കുകൾ തീരും. പഴയ കണക്ക് ഇല്ലെങ്കിൽ കണ്ണുകൾ കൂട്ടിമുട്ടുക പോലും ഇല്ല. അപ്പോൾ പഴയ കണക്കുകൾ ഇല്ലെങ്കിൽ ഈ സംഭവങ്ങൾ ഒക്കെ എങ്ങനെ സംഭവിക്കും? നിങ്ങൾ മറ്റുള്ളവർക്ക് നല്കിയത് നിങ്ങൾക്ക് തിരിച്ചു ലഭിക്കും. നിങ്ങൾ അത് സന്തോഷത്തോടെ സ്വീകരിക്കുകയാണ് എങ്കിൽ നിങ്ങൾ നിങ്ങളുടെ കണക്ക് തീർക്കുകയാണ്. നിങ്ങൾ അത് സ്വീകരിച്ചില്ല എങ്കിൽ നിങ്ങൾ കഷ്ടപ്പെടേണ്ടി വരും.

ആളുകൾ അവരുടെ തന്നെ തെറ്റുകൾ മൂലമാണ് കഷ്ടപ്പെടേണ്ടി വരുന്നത്. കല്ല് എറിയുന്ന ആൾ തെറ്റുകാരനല്ല. മുറിവേൽക്കുന്ന ആളാണ് തെറ്റുകാരൻ. നിങ്ങളുടെ ചുറ്റും ഉള്ള കുട്ടികൾ എത്ര അപമര്യാദയായി പെരുമാറിയാലും, അവർ എത്ര കുസൃതി കാണിച്ചാലും, അത് നിങ്ങൾക്ക് ശല്യമായി തോന്നുന്നില്ല എങ്കിൽ നിങ്ങൾ തെറ്റുകാരൻ അല്ല. അത് നിങ്ങളെ ബാധിക്കുന്നു എങ്കിൽ, നിങ്ങൾ മനസ്സിലാക്കണം, അത് നിങ്ങളുടെ തെറ്റാണ് എന്ന്.

## അത് ഇങ്ങനെ പരിശോധിച്ചു നോക്കുക

ആരാണ് തെറ്റുകാരൻ? ആരാണ് വിഷമിക്കുന്നത് എന്ന് കണ്ടുപിടിക്കുക. വേലക്കാരൻ, വീട്ടിലെ പത്ത് ചായക്കപ്പുകൾ പൊട്ടിച്ചാൽ, വീട്ടിൽ ആരെയോ അത് ബാധിക്കും. കുട്ടികളെ അത് ബാധിക്കുന്നില്ല. അതുകൊണ്ട് അവർ വിഷമം അനുഭവിക്കുന്നില്ല. മാതാ പിതാക്കൾക്ക് ദേഷ്യം വരുന്നു. എങ്കിലും അമ്മ സുഖമായി ഉറങ്ങുന്നു. പിതാവ് കണക്ക് കൂട്ടുന്നു. "പത്ത് ഗുണം അഞ്ച്, അതായത് എന്റെ അമ്പത് രൂപ നഷ്ടപ്പെട്ടു." അയാൾ

ഉണർന്നിരിക്കുന്നു. അതുകൊണ്ട് അയാൾ ആണ് ഏറ്റവും അധികം വിഷമിക്കുന്നത്. ഇതിൽ നിന്നും നിങ്ങൾക്ക് മനസ്സിലാക്കാം ആരാണ് തെറ്റുകാരൻ എന്ന്. നിങ്ങൾ സാഹചര്യങ്ങളെ ഇതേ രീതിയിൽ അപഗ്രഥിച്ചു കൊണ്ടിരുന്നാൽ, നിങ്ങൾ ആത്മീയമായി പുരോഗമിക്കും, മോക്ഷവും നേടും.

**ചോദ്യകർത്താവ്:** എത്ര തന്നെ നല്ല രീതിയിൽ പറഞ്ഞാലും ചിലർക്ക് ഒന്നും മനസ്സിലാവുന്നില്ല.

**ദാദാശ്രീ:** അവർക്ക് മനസ്സിലാവുന്നില്ല എങ്കിൽ, തെറ്റ് നിങ്ങളുടെ ആണ്. മറ്റുള്ളവരിൽ തെറ്റ് കാണുന്നത് തികച്ചും തെറ്റാണ്. നിങ്ങളുടെ സ്വന്തം തെറ്റു കൊണ്ടാണ് നിങ്ങൾ വേദനിപ്പിക്കുന്ന ഒരു നിമിത്തത്തെ കണ്ടുമുട്ടേണ്ടി വരുന്നത്. നിമിത്തം ഒരു വ്യക്തിയാണ് എങ്കിൽ നിങ്ങൾ അയാളെ കുറ്റപ്പെടുത്തുന്നു. നിങ്ങളെ കുത്തുന്ന ഒരു മുള്ളാണ് ആ നിമിത്തം എങ്കിൽ, നിങ്ങൾ എന്തു ചെയ്യും? നൂറു കണക്കിന് ആളുകൾ ഈ വഴിയിലൂടെ നടക്കുന്നു. എന്നാൽ ആരും വേദനിപ്പിക്കപ്പെടുന്നില്ല. എന്നാൽ "ചന്ദുലാൽ" ആ വഴി നടക്കുമ്പോൾ മുള്ള് അയാളുടെ കാലിൽ കയറുന്നു. വ്യവസ്ഥിതി വളരെ കൃത്യമാണ്. പഴയ കണക്കുകൾ ഉള്ളവരെ മാത്രമേ അത് വേദനിപ്പിക്കൂ. അത് എല്ലാ നിമിത്തങ്ങളേയും കൂട്ടിച്ചേർക്കുന്നു. അതിൽ കാണാവുന്ന ഒരു നിമിത്തവും, ഇരയാവാൻ പോകുന്ന ആളും ഉണ്ടായിരിക്കും. എന്നാൽ ദൃശ്യമായ ആ നിമിത്തത്തിന്റെ എന്ത് തെറ്റാണ് അതിൽ ഉള്ളത്?

എങ്ങനെയാണ് തന്റെ തെറ്റുകൾ കണ്ടെത്താൻ കഴിയുക എന്ന് ഒരാൾ എന്നോട് ചോദിച്ചാൽ, അവൻ വേദന അനുഭവിക്കാൻ ഇടയാക്കിയ എല്ലാ സാഹചര്യങ്ങളും പരിശോധിച്ചു നോക്കാൻ ഞാൻ പറയും. അതെല്ലാം ആണ് അവന്റെ തെറ്റുകൾ. തന്റെ വിഷമങ്ങൾക്ക് കാരണമായ തെറ്റുകൾ അവൻ കണ്ടെത്തണം.

## എവിടെയാണ് പ്രധാനമായ തെറ്റ് കിടക്കുന്നത്?

ആരുടെ തെറ്റാണ് അത്? അത് വിഷമം അനുഭവിക്കുന്ന ആളുടേതാണ്. എന്താണ് തെറ്റ്? "ഞാൻ ചന്ദുലാൽ ആണ്" എന്ന വിശ്വാസമാണ് തെറ്റ്. അതാണ് തെറ്റ്. സത്യത്തിൽ ഈ

ലോകത്തിൽ തെറ്റുകാരായി ആരും തന്നെ ഇല്ല. അതുകൊണ്ട് ആരേയും കുറ്റപ്പെടുത്താനും കഴിയില്ല. അത് ഒരു വസ്തുതയാണ്.

നിങ്ങളെ വേദനിപ്പിക്കുന്ന ആൾ വെറും ഒരു നിമിത്തം മാത്രമാണ്. പ്രധാന തെറ്റ് നിങ്ങളുടെ തന്നെയാണ്. നിങ്ങളെ വേദനിപ്പിക്കുന്ന ആളും, നിങ്ങളെ സന്തോഷിപ്പിക്കുന്ന ആളും നിമിത്തങ്ങൾ തന്നെയാണ്. പഴയ കണക്കുകൾ മൂലം എല്ലാം സംഭവിക്കുന്നു.

## പ്രതിക്രമണം :നമ്മുടെ തെറ്റുകൾ കഴുകി കളയാനുള്ള ആയുധം

### ക്രമണം-അതിക്രമണം-പ്രതിക്രമണം

ലൗകിക ജീവിതത്തിൽ നടക്കുന്ന എല്ലാ പ്രവൃത്തികളും ***ക്രമണം*** ആണ്. അത് സ്വാഭാവികമായും സഹജമായും സംഭവിക്കുന്നിടത്തോളം അത് *ക്രമണം* ആണ്, എന്നാൽ അത് അമിതമായാൽ [വേദനിപ്പിക്കുന്നതായാൽ] അത് ***അതിക്രമണം*** ആണ്. ഒരാൾ സ്വതന്ത്രനാകണമെങ്കിൽ സംഭവിക്കുന്ന അതിക്രമണത്തിന്, ***പ്രതിക്രമണം*** (ഉള്ളിലുള്ള ഭഗവാനോട് പശ്ചാത്താപത്തോടൊപ്പം ക്ഷമാപണം) ചെയ്യേണ്ടിവരും. ഇതിനർത്ഥം അവൻ അത് കഴുകേണ്ടിവരും, അപ്പോൾ മാത്രമേ അവൻ ശുദ്ധനാകൂ. ഭൂതകാലത്തിൽ ഒരാൾ 'ആ മനുഷ്യനെ നാല് തവണ അടിക്കണം' എന്ന ഉദ്ദേശ്യം ചെയ്തുകൊണ്ടാണ്, ഈ ജന്മത്തിൽ, ആ ഉദ്ദേശ്യം സാക്ഷാത്കരിക്കപ്പെടുകയും അവൻ ഒരു വ്യക്തിയെ നാല് തവണ തല്ലുകയും ചെയ്യുന്നത്. അതിക്രമം നടക്കുന്നതായി കണക്കാക്കപ്പെടുന്നു, അതിനാൽ അതിനായി *പ്രതിക്രമണം* ചെയ്യണം. ആ വ്യക്തിക്കുള്ളിലെ ശുദ്ധാത്മാവിനെ അനുസ്മരിച്ചു, അവനുവേണ്ടി *പ്രതിക്രമണം* ചെയ്യണം..

ഏത് നിഷേധാത്മകമായ പെരുമാറ്റത്തെയും *അതിക്രമണം* എന്ന് വിളിക്കുന്നു. സംഭവിക്കുന്ന നിഷേധാത്മകമായ പെരുമാറ്റം ഒരു 'കറ'യായി കണക്കാക്കപ്പെടുന്നു, അത് നിങ്ങളുടെ മനസ്സിൽ 'കടി' തുടരുന്നു. അതൊഴിവാക്കാൻ *പ്രതിക്രമണം* ചെയ്യണം. ഈ പ്രതിക്രമണത്തിലൂടെ, നിങ്ങളോടുള്ള മറ്റൊരാളുടെ ഉദ്ദേശം (ഭാവം) പോലും മാറും. നിങ്ങൾക്ക് നല്ല ഉദ്ദേശ്യങ്ങൾ ഉണ്ടായിരിക്കും, മറ്റേ വ്യക്തിക്ക് പോലും നല്ല ഉദ്ദേശ്യങ്ങൾ ഉണ്ടായിരിക്കും. കാരണം, കടുവ നായയെപ്പോലെ ആകാൻ മാത്രം പ്രതിക്രമണത്തിന് ശക്തിയുണ്ട്! *പ്രതിക്രമണം* എപ്പോഴാണ് ഉപയോഗപ്രദമാകുന്നത്? ഏതെങ്കിലും നെഗറ്റീവ് ഇഫക്റ്റുകൾ ഉണ്ടാകുമ്പോൾ അത് തീർച്ചയായും ഉപയോഗപ്രദമാകും.

## പ്രതിക്രമണത്തെ കുറിച്ച് ശരിയായ തിരിച്ചറിവ്

എന്താണ് പ്രതിക്രമണം (*പ്രതിക്രമൺ*)? പ്രതിക്രമണം എന്നതുകൊണ്ട് അർത്ഥമാക്കുന്നത്, മറ്റൊരാൾ നിങ്ങളെ അപമാനിക്കുമ്പോൾ, നിങ്ങൾ മനസ്സിലാക്കണം, 'ഈ അപമാനത്തിന് ആരാണ് കുറ്റക്കാരൻ?' [അപമാനം] നൽകുന്ന വ്യക്തിയാണോ തെറ്റ് തെറ്റുകാരൻ അതോ വേദനിക്കുന്ന വ്യക്തിയാണോ എന്ന് നിങ്ങൾ ആദ്യം തീരുമാനിക്കണം. അപമാനം നൽകുന്ന വ്യക്തി തെറ്റുകാരൻ അല്ല ; അവൻ ഒട്ടും തെറ്റുകാരനല്ല. അവൻ ഒരു നിമിത്തം (കർമ്മത്തിന്റെ അനാവരണം ചെയ്യുന്നതിൽ പ്രധാന പങ്കുവഹിക്കുന്ന ഒരു പ്രകടമായ കർമ്മം) ആണ്, നിങ്ങളുടെ സ്വന്തം കർമ്മത്തിന്റെ വികാസം കാരണം മാത്രമാണ് നിങ്ങൾ ഈ നിമിത്തിനെ കണ്ടുമുട്ടുന്നത്. അതിനാൽ, ഇത് തീർച്ചയായും നിങ്ങളുടെ സ്വന്തം തെറ്റാണ്. ഇനി പ്രതിക്രമണം ചെയ്യാനുള്ള കാരണം, നിങ്ങൾക്ക് മറ്റൊരാളോട് മോശമായ ഉദ്ദേശ്യമുണ്ടെങ്കിൽ, പ്രതിക്രമണം ചെയ്യണം. 'അയാൾ വിലയില്ലാത്തവൻ, കൗശലക്കാരൻ' തുടങ്ങിയ ചിന്തകൾ മനസ്സിൽ ഉദിച്ചിട്ടുണ്ടെങ്കിൽ പ്രതിക്രമണം ചെയ്യണം. കൂടാതെ, ആരെങ്കിലും നിങ്ങളുടെ നേരെ അധിക്ഷേപിച്ചാൽ, അത് നിങ്ങളുടെ സ്വന്തം കർമ്മ അക്കൗണ്ട് മൂലമാണ്; ആ വ്യക്തി കേവലം ഒരു നിമിത്തമാണ്. നിങ്ങളുടെ പോക്കറ്റ് അടിക്കുമ്പോൾ, പോക്കറ്റടിക്കാരൻ ഒരു നിമിത്തമാണ്, കർമ്മ അക്കൗണ്ട് തീർച്ചയായും നിങ്ങളുടേതാണ്. എന്നിട്ടും, ആളുകൾ നിമിത്തിനെ മാത്രം 'കടിക്കുന്നു' [കുറ്റപ്പെടുത്തുന്നു] ഇതാണ് എല്ലാ വഴക്കുകൾക്കും കാരണം.

നിങ്ങൾ നടത്തുന്ന ദൈനംദിന ലൗകിക ഇടപാടുകളിൽ, നിങ്ങൾ എന്തെങ്കിലും തെറ്റ് ചെയ്യുമ്പോൾ, നിങ്ങൾ മറ്റൊരാളുമായി ഇടപഴകിയ രീതി തെറ്റാണെന്ന് നിങ്ങൾ മനസ്സിലാക്കുന്നു. നിങ്ങൾ ഇത് തിരിച്ചറിയില്ലേ? അതിനാൽ നിങ്ങൾ നടത്തുന്ന ലൗകിക ഇടപാടുകൾ ക്രമണം (ക്രമൻ) ആണ്. ക്രമൻ എന്നാൽ ലൗകിക ഇടപെടലുകൾ (വ്യവഹാർ). ഇപ്പോൾ പറയുക നിങ്ങൾക്ക് ഒരാളുമായി അഭിപ്രായവ്യത്യാസമുണ്ടെന്ന്; നിങ്ങൾ ആ വ്യക്തിയോട് കടുത്ത വാക്കുകൾ ഉപയോഗിച്ചുവെന്നോ അല്ലെങ്കിൽ നിങ്ങളുടെ

പെരുമാറ്റം തെറ്റായിപ്പോയെന്നോ നിങ്ങൾക്ക് മനസ്സിലാകും. നിങ്ങൾ ഇത് തിരിച്ചറിയുമോ ഇല്ലയോ? അതിനെയാണ് അതിക്രമണം (അതിക്രമൻ) എന്നു പറയുന്നത്.

അതിക്രമണം (അതിക്രമൻ) എന്നാൽ നിങ്ങൾ തെറ്റായ ദിശയിൽ പോയി എന്നാണ് അർത്ഥമാക്കുന്നത്, അതേ പരിധിയിലേക്ക് ശരിയായ ദിശയിലേക്ക് മടങ്ങുന്നത് *പ്രതിക്രമണം* (പ്രതിക്രമൻ ) ആണ് .

## പ്രതിക്രമണത്തിനുള്ള ശരിയും കൃത്യവുമായ പ്രക്രിയ

**ചോദ്യകർത്താവ്:** നമ്മൾ എങ്ങനെയാണ് *പ്രതിക്രമണം* ചെയ്യുന്നത്?

**ദാദാശ്രീ:** മനസ്സ്, സംസാരം, ശരീര സമുച്ചയം, ചാർജ് കർമ്മം, സൂക്ഷ്മമായ ഡിസ്ചാർജ് കർമ്മം, സ്ഥൂല ഡിസ്ചാർജ് കർമ്മം, ചന്ദുഭായ്, ചന്ദുഭായ് എന്ന പേരുമായി ബന്ധപ്പെട്ട എല്ലാ മിഥ്യാധാരണകളും, എന്നിവയിൽ നിന്ന് വേർപെട്ടിരിക്കുന്ന ശുദ്ധാത്മാവിനെ ഓർമ്മിക്കുക, "അല്ലയോ ശുദ്ധാത്മാ ഭഗവാനെ, ഞാൻ പരുഷമായി സംസാരിച്ചു, അത് എന്റെ തെറ്റാണ്. അതുകൊണ്ട് ഞാൻ ഇതിനോട് ക്ഷമ ചോദിക്കുന്നു. ഈ തെറ്റ് ഒരിക്കലും ആവർത്തിക്കാതിരിക്കാൻ ഞാൻ ദൃഢനിശ്ചയം ചെയ്യുന്നു. ഈ തെറ്റ് ആവർത്തിക്കാതിരിക്കാനുള്ള ഊർജ്ജം എനിക്ക് തരൂ. പരിശുദ്ധാത്മാവിനെ സ്മരിക്കുന്നതിലൂടെയോ ദാദായെ അനുസ്മരിച്ച് 'ഈ തെറ്റ് സംഭവിച്ചു' എന്ന് പറയുന്നതിലൂടെയോ *ആലോചനയാണ്*, ആ തെറ്റ് കഴുകിക്കളയുന്നത് *പ്രതിക്രമണമാണ്*, തെറ്റ് ആവർത്തിക്കില്ല എന്ന ദൃഢനിശ്ചയം *പ്രത്യാഖ്യാനമാണ്.* അപരനെ ദ്രോഹിക്കുന്നതോ വേദനിപ്പിക്കുന്നതോ ആയ എന്തെങ്കിലും ചെയ്താൽ, അതാണ് അതിക്രമണം (അതിക്രമൻ). അതിനായി *ആലോചന, പ്രതിക്രമൻ, പ്രത്യഖ്യാനം* എന്നിവ ഉടനടി ചെയ്യേണ്ടതുണ്ട്.

## ദിവ്യമായ മാപ്പപേക്ഷയുടെ പ്രക്രിയ : പ്രതിക്രമണവിധി

**കുറിപ്പ്:** നിങ്ങൾ ശുദ്ധാത്മാവാണ്, തെറ്റുകൾ ചെയ്ത "ചന്ദുഭായി" (ഫയൽ നമ്പർ ഒന്ന്) യെ കൊണ്ട് ***പ്രതിക്രമണം*** ചെയ്യിപ്പിക്കണം. ഇവിടെ നിങ്ങൾ ഫയൽ നമ്പർ ഒന്നിനോട് പ്രതിക്രമണം ചെയ്യാൻ പറയണം. ഇത് മൂന്ന് ഭാഗം ഉള്ള ഒരു പ്രക്രിയയാണ്. മുഴുവൻ വിവരങ്ങളും വിശദീകരണങ്ങളും ലഭിക്കുന്നതിന് ദയവായി ദാദാശ്രീയുടെ " ***പ്രതിക്രമണം:*** " എന്ന പുസ്തകം വായിക്കുക.

1. ***ആലോചന:*** ഒരാളുടെ തെറ്റുകൾക്ക് ഹൃദയപൂർവ്വം നടത്തുന്ന ആന്തരികമായ കുറ്റസമ്മതം.
2. ***പ്രതിക്രമണം:*** തെറ്റ് ചെയ്തതിന് പശ്ചാത്താപത്തോടെ മാപ്പുചോദിക്കുന്ന പ്രക്രിയ.
3. ***പ്രത്യാഖ്യാനം:*** തെറ്റ് ആവർത്തിക്കുകയില്ല എന്ന ദൃഢപ്രതിജ്ഞ.

പ്രത്യക്ഷ ദാദാ ഭഗവാൻ സാക്ഷിയായി, ............ ന്റെ (ആരോടാണോ തെറ്റ് ചെയ്തത് അയാളുടെ പേര്) മനസ്സ്, വാക്ക്, ശരീരം, ഭാവകർമ്മം, ദ്രവ്യകർമ്മം, നോകർമ്മം എന്നിവയിൽ നിന്നും പൂർണ്ണമായും വേറിട്ടിരിക്കുന്ന ശുദ്ധാത്മാ ഭഗവാൻ

1. ഞാൻ എന്റെ തെറ്റുകൾ സമ്മതിക്കുന്നു. (അയാളോട് ചെയ്തിട്ടുള്ള തെറ്റുകൾ ഓർമ്മിക്കുക)
2. ആ തെറ്റുകൾക്ക് ഞാൻ ആത്മാർത്ഥമായി മാപ്പ് ചോദിക്കുന്നു.
3. ആ തെറ്റുകൾ ഇനി ഒരിക്കലും ആവർത്തിക്കുകയില്ല എന്ന് ഞാൻ ദൃഢനിശ്ചയം ചെയ്യുന്നു. പ്രിയപ്പെട്ട ദാദാ ഭഗവാൻ, ആ തെറ്റുകൾ ഇനി ഒരിക്കലും ആവർത്തിക്കാതെ ഇരിക്കാൻ എനിക്ക് പൂർണ്ണമായ ആന്തരിക ശക്തി നല്കിയാലും.

ഇത്തരം പ്രതിക്രമണങ്ങളിലൂടെ നിങ്ങളുടെ ജീവിതം മെച്ചപ്പെടുകയും മോക്ഷം നേടാൻ സാധിക്കുകയും ചെയ്യും. നിങ്ങളുടെ അതിക്രമണങ്ങൾക്ക് പ്രതിക്രമണം ചെയ്താൽ നിങ്ങൾക്ക് മോക്ഷം നേടാം എന്ന് ഭഗവാൻ പറഞ്ഞിരിക്കുന്നു.

## എന്താണ് ജ്ഞാനവിധി?

ആളുകൾക്ക് ആത്മജ്ഞാനത്തിന്റെ അനുഭവം നല്കി അനുഗ്രഹിക്കുന്ന ശാസ്ത്രീയമായ ഒരു ആത്മീയ പ്രക്രിയയാണ് അത്. യഥാർത്ഥമായ ആത്മാവിനെ അനാത്മാവിൽ നിന്നും (ആപേക്ഷികമായ ആത്മാവ്) വേർതിരിക്കുന്ന അറിവ് നല്കി അനുഗ്രഹിക്കുന്നതാണ് അത്. സാധാരണ നടത്തുന്ന ചോദ്യോത്തര രീതിയിലുള്ള സത്സംഗത്തിൽ നിന്നും വ്യത്യസ്തമായ ഒരു പ്രക്രിയയാണ് ഇത്.

ദാദാ ഭഗവാൻ എന്ന് വിളിക്കപ്പെടുന്ന പൂജ്യ ദാദാശ്രീക്ക് 1958ൽ പ്രകടമായ അതേ അറിവ് തന്നെയാണ്, ആത്മജ്ഞാനിയായ പരമ പൂജ്യ ശ്രീ ദീപക്ഭായി എന്ന നിമിത്തത്തിലൂടെ, ദാദാ ഭഗവാന്റേയും പൂജ്യ നീരുമയുടേയും അനുഗ്രഹങ്ങളാൽ, അന്വേഷകർക്ക് നല്കപ്പെടുന്നത്.

### നിങ്ങൾ എന്തിന് ജ്ഞാനം (ആത്മാവിനെ കുറിച്ചുള്ള അറിവ്) എടുക്കണം?

1) നിങ്ങൾ സ്വയം എന്താണോ, ആ ആത്മാവിനെ ഉണർത്താനും അനുഭവിക്കാനും.

2) തെറ്റായ വിശ്വാസങ്ങൾ എല്ലാം നശിച്ച് പോകുന്നതുകൊണ്ടും, "ഞാൻ (യഥാർത്ഥസ്വരൂപം) ശുദ്ധാത്മാവാണ്" എന്ന ശരിയായ വിശ്വാസം ലഭിക്കുന്നതുകൊണ്ടും ആന്തരിക സമാധാനം ലഭിക്കുന്നു.

3) ജനന മരണ ചക്രത്തിൽ നിന്നും മോക്ഷം നേടാൻ.

4) അനന്ത ജന്മങ്ങളിലെ പാപ കർമ്മങ്ങൾ നശിപ്പിക്കപ്പെടുന്നു.

5) അനശ്വരമായ സമാധാനവും, സന്തോഷവും, എല്ലാ ജീവജാലങ്ങളോടും ഐക്യവും അനുഭവിക്കാൻ കഴിയുന്നു.

6) യഥാർത്ഥമായ തിരിച്ചറിവിലൂടെ ലൗകിക ജീവിതം ശരിയായി നടത്തിക്കൊണ്ടു പോകാനുള്ള പരിഹാരങ്ങൾ നേടുന്നു.

7) നിങ്ങളുടെ എല്ലാ പഴയ കർമ്മങ്ങളും അവസാനിപ്പിക്കുകയും പുതിയ കർമ്മങ്ങൾ ബന്ധിപ്പിക്കാതിരിക്കുകയും ചെയ്യുന്നു.

## ജ്ഞാനവിധിക്ക് ഒരാൾ നേരിട്ട് വരേണ്ടത് അത്യാവശ്യം ആണോ?

1. ജ്ഞാനിയുടെ കൃപയുടേയും അനുഗ്രഹത്തിന്റേയും ഫലമാണ് ജ്ഞാനവിധി. ആത്മജ്ഞാനിയുടെ നേരിട്ടുള്ള സാന്നിദ്ധ്യത്തിൽ ജ്ഞാനവിധിയിൽ പങ്കെടുക്കേണ്ടത്
2. പൂജ്യനീരുമായുടേയും പൂജ്യ ദീപക്ഭായിയുടേയും സത്സംഗ പരിപാടികൾ ടിവിയിലൂടെയും വിസിഡിയിലൂടെയും കാണുന്നതും, പുസ്തകങ്ങൾ വായിക്കുന്നതും ആത്മീയമായ വിവരങ്ങൾ ലഭിക്കുന്നതിനും, ജ്ഞാനം നേടുന്നതിനുള്ള പശ്ചാത്തലം ഒരുക്കുന്നതിനും സഹായകമായിരിക്കും. എന്നാൽ അതുകൊണ്ട് ആത്മജ്ഞാനം ലഭിക്കുകയില്ല.
3. ജ്ഞാനം നേടുന്നതിന് സഹായിക്കുന്ന ഏത് നിമിത്തവും നിങ്ങൾക്ക് സമാധാനം നല്കാൻ സഹായിക്കും. എന്നാൽ ആത്മാവിനെ ഉണർത്താനും അനുഭവം നല്കാനും, ആത്മജ്ഞാനിയുടെ നേരിട്ടുള്ള സാന്നിദ്ധ്യത്തിൽ ജ്ഞാനം നേടിയാലേ സാധിക്കൂ. ഉദാഹരണത്തിന്, നിങ്ങൾക്ക് നിങ്ങളുടെ ദീപം തെളിയിക്കണം എങ്കിൽ നിങ്ങൾക്ക് ശരിക്കും കത്തുന്ന മറ്റൊരു ദീപം ആവശ്യമാണ്. കത്തുന്ന ദീപത്തിന്റെ ഒരു ചിത്രം കൊണ്ട് അത് സാധ്യമല്ല.

- **ഈ ജ്ഞാനം ലഭിക്കുന്നതിന് നിങ്ങൾ നിങ്ങളുടെ മതമോ, ഗുരുവിനെയോ ഒന്നും മാറ്റേണ്ടതില്ല.**
- **ഈ ജ്ഞാനം ലഭിക്കുന്നതിന് നിങ്ങൾ ഒന്നും തന്നെ നല്കേണ്ടതില്ല.**

## ശുദ്ധാത്മാവിനോടുള്ള പ്രാർത്ഥന

എനിക്കകത്തു വസിക്കുന്ന ശുദ്ധാത്മാവെ, അങ്ങ് എനിക്കകത്തു വസിക്കുന്നതു പോലെ എല്ലാ ജീവജാലങ്ങളുടേയും അകത്തു വസിക്കുന്നു. അങ്ങയുടെ ദിവ്യരൂപമാണ് എന്റെ യഥാർത്ഥരൂപം. എന്റെ യഥാർത്ഥരൂപം ശുദ്ധാത്മാവാണ്.

അല്ലയോ ശുദ്ധാത്മാ ഭഗവാൻ! അനന്തമായ ഭക്തിയോടെയും ഐക്യത്തോടെയും ഞാനങ്ങയെ വന്ദിക്കുന്നു.

ഞാൻ അജ്ഞതാവസ്ഥയിൽ ചെയ്ത എന്റെ എല്ലാ തെറ്റുകളും **** അങ്ങയോട് ഏറ്റു പറയുന്നു. ആത്മാർത്ഥമായി ഞാൻ ആ തെറ്റുകൾക്കെല്ലാം അങ്ങയോട് മാപ്പപേക്ഷിക്കുകയും പശ്ചാത്തപിക്കുകയും ചെയ്യുന്നു. അല്ലയോ ഭഗവാനെ, എനിക്കു മാപ്പു തരൂ, മാപ്പു തരൂ, മാപ്പുതരൂ. ആ തെറ്റുകൾ ആവർത്തിക്കാതിരിക്കാൻ എനിക്ക് ശക്തി തരൂ.

അല്ലയോ ശുദ്ധാത്മാ ഭഗവാൻ! അങ്ങയിൽ നിന്നും വേറിട്ടിരിക്കുന്ന അവസ്ഥ നീങ്ങിക്കിട്ടാനും അങ്ങയോട് ഒന്നുചേർന്നിരിക്കുന്ന അവസ്ഥ ലഭ്യമാകാനും അങ്ങ് ഞങ്ങളെ ഏവരേയും അനുഗ്രഹിക്കണമേ. ഞങ്ങളെല്ലാവരും അങ്ങയോട് എപ്പോഴും ഒന്നു ചേർന്നിരിക്കണമേ!

(**** നിങ്ങൾ മുമ്പ് ചെയ്തിട്ടുള്ള തെറ്റുകൾ ഓർമ്മിക്കുക.)

**ജയ് സത് ചിത് ആനന്ദ്**

(ശാശ്വതമായ അവബോധം ആനന്ദമാണ്)

# Books of Dada Bhagwan Foundation

| | |
|---|---|
| 1.എങ്ങും ഇണങ്ങിപ്പോകുക<br>2.വ്യസനങ്ങൾ<br>3.മരണം<br>4.സംഘർഷം ഒഴിവാക്കുക<br>5.തെറ്റ് ക്ലേശം അനുഭവിക്കുന്നവന്റേത് ആണ്<br>6,സംഭവിച്ചതെല്ലാം ന്യായമാണ് | 7.മനുഷ്യ ധർമ്മം<br>8.കോപം<br>9.സേവനം - പരോപകാരം<br>13.ഞാൻ ആരാണ്?<br>14.ആത്മ സാക്ഷാത്ക്കാരം |
| 10.Shree Simandhar Swami: The Living God<br>11.Tri Mantra: The Mantra that removes all worldly obstacles<br>12.The Essence of All Religions<br>15.Noble Use of Money<br>16.Pure Love<br>17.Autobiograpy of Gnani Purush A.M Patel<br>18.The Science of Karma<br>19.Science of Speech<br>20.Generation Gap<br>21.Science of Money<br>22.Ahimsa : Non-violence<br>23.Brahmcharya : Celibacy Attained with understanding | 24.Harmony in Married Life<br>25.Pratikraman: The master key that resolves all conflicts<br>26.The Guru and the Disciple<br>27.Flawless Vision<br>28.Life without Conflict<br>29.Aptavani 1<br>30.Aptavani 2<br>31.Aptavani 3<br>32.Aptavani 4<br>33.Aptavani 5<br>34.Aptavani 6<br>35.Aptavani 7<br>36.Aptavani 8<br>37.Aptavani 9<br>38.Aptavani 10 |

- **Dada Bhagwan books are available in different languages: Gujarati, Hindi, English, Marathi, Telugu, Kannada, Oriya, Malayalam, Bengali, Punjabi, Assamese, Tamil, German, Spanish Russian etc.**
- **Few books are available in 'E' books in Dada Bhagwan mobile App.**
- **' Dadavani' Magazine is published every month in three Languages: Gujarati, Hindi, and English**

**www.dadabhagwan.org**

# Dada Bhagwan Parivar

**Adalaj:** Trimandir, Simandhar City, Ahmedabad-Kalol Highway, Po/Adalaj, Dist.: Gandhinagar-382421, Gujarat, India.
Tel: +91-9328661166/ 9328661177
Email: info@dadabhagwan.org

| | | | |
|---|---|---|---|
| Mumbai | 9323528901 | Delhi | 9810098564 |
| Kolkata | 9830093230 | Chennai | 7200740000 |
| Jaipur | 9351408285 | Patna | 7352723132 |
| Bhopal | 9425024405 | Amravati | 9422915064 |
| Indore | 9039936173 | Bangalore | 9590979099 |
| Raipur | 9329644433 | Hyderabad | 9989877786 |
| Chandigarh | 9780732237 | Pune | 9422660497 |
| Kanpur | 9452525981 | Jalandhar | 9814063043 |
| Bhubaneswar | 8763073111 | Sangli | 9423870798 |
| Varanasi | 9795228541 | | |

| | |
|---|---|
| U.S.A Dada Bhagwan Vignan Institute<br>Tel: +1 877-505-DADA(3232)<br>Email:info@us.dadabhagwan.org | **U.K: Dada Darshan (UK)**<br>Tel: +44 330-111-DADA(3232)<br>Email:info@uk.dadabhagwan.org |
| **Germany** :+49 700 32327474<br>**UAE:** +97 1557316937<br>**Kenya:** +25 4722722063<br>**Dubai**: +971 501364530 | Australia: +61 421127947<br>New Zealand: +6421 0376434<br>Singapore: +65 81129229 |



# ജ്ഞാനവിധി

ലോകത്തിന് വളരെ അപൂർവ്വമായ അക്രം വിജ്ഞാനം (ആത്മജ്ഞാനത്തിനും ഒരുമയോടെ ഉള്ള നിത്യ ജീവിത വ്യവഹാരത്തിനും സഹായിക്കുന്ന പടിപടിയല്ലാത്ത മാർഗ്ഗം) എന്ന പുതുമയാർന്ന ആത്മീയ ശാസ്ത്രം വെളിപ്പെടുത്തിയ, ജ്ഞാനീപുരുഷനായ ദാദാശ്രീയുടെ, ഏറ്റവും വലിയ വരപ്രസാദമാണ് ജ്ഞാനവിധി. അത് "ഞാൻ" (ആത്മാവ്) "എന്റെ" (മനസ്സ്, വാക്ക്, ശരീരം) എന്നിവയെ ജ്ഞാനീപുരുഷന്റെ അനുഗ്രഹത്തോടെ അദ്ദേഹത്തിന്റെ സവിശേഷമായ സിദ്ധികൾ ഉപയോഗപ്പെടുത്തി വേർതിരിക്കുന്നതിനുള്ള ശാസ്ത്രീയമായ പ്രക്രിയയാണ്. അതിൽ പങ്കെടുക്കുന്ന ആൾക്ക് ജന്മജന്മാന്തരമായി അയാൾക്ക് ലഭിക്കാതെ പോയ ആത്മ ജ്ഞാനത്തിന്റെ അവസ്ഥ അനുഭവിക്കാൻ കഴിയുന്നു. അവന് അനശ്വരമായ പരമാനന്ദം ലഭിക്കുന്നു. എല്ലാ വ്യസനങ്ങളിൽ നിന്നും അവൻ മുക്തനാകുന്നു. അവന്റെ ലൗകിക ബന്ധങ്ങൾ ഒരുമയുള്ളതായി മാറുന്നു.

ദാദാശ്രീ



dadabhagwan.org




Printed in India

Price ₹40